

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 35 | THE ONLINE OFFICIAL NEWS BULLETTIN | 2020 September 26

SEASON OF CROSS | സ്ലീബാകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 27 ♪2 | 28 ♪6 | 29 ♪2 | 30 ♪6 | 1 ♪2 | 2 ♪6 | 3 ♪2 |
| 2nd Sunday after the Feast of Holy Cross | 23rd Mem. of Philipose Mar Theophilos (Alwaye Thrikkunnathu Seminary) | | | Comme. of evangelist's St. Adai, St. Abhai the Martyr, Mar Malke | 134th Mem. of Karottuveettil Shemavon Mar Dionysius (Kadungamangalam) | 335th Comme. of St. Yeldo Mar Baselius (Kothamangalam Cheriyapally) |



**തൃശ്ശൂർ :മാന്ദാമംഗലം സെ.മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഇടവക മെത്രാപ്പോലീത്ത അഭിവന്ദ്യ യൂഹാനോൻ മാർ മിലിത്തോസ് തിരുമേനിയുടെ നേതൃത്വത്തിൽ വി.കുർബാന അർപ്പിച്ചു.**

## മേപ്രാൽ പള്ളിക്കേസ്: അപ്പീൽ തള്ളി

തിരുവല്ല: നിരണം മെത്രാസനത്തിൽപ്പെട്ട മേപ്രാൽ സെൻറ് ജോൺസ് ഓർത്തഡോക്സ് പള്ളിയുടെ വിധി നടത്തിപ്പിനെതിരെ വിഘടിത വിഭാഗം നൽകിയ രണ്ട് അപ്പീലുകളും സബ് കോടതി തള്ളി. വിഘടിത വിഭാഗത്തിന്റെ എല്ലാ ആവശ്യങ്ങളും കോടതി തള്ളുകയും മുൻസിഫ് കോടതിയുടെ മുൻ ഉത്തരവ് ശരിയാണെന്നും തീർപ്പു കല്പിക്കുകയും ചെയ്തു.

## കോവിഡ് കാലത്ത് മാതൃകയായി കുമ്മനം പള്ളി

കോട്ടയം: കോട്ടയം സെൻട്രൽ മെത്രാസനത്തിൽ ഉൾപ്പെട്ട കുമ്മനം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി കോവിഡ് സാമ്പത്തിക പ്രതിസന്ധിക്കിടയിലും ടാർജറ്റ് തുകയുടെ 1000 ശതമാനം പിരിച്ചെടുത്ത് മലങ്കര ഓർത്തഡോക്സ് സഭയുടെ മാതൃകയാകുന്നു. 40 ഇടവകക്കാർ മാത്രമുള്ള, ചെറിയ ഇടവകയായ കുമ്മനം പള്ളിയുടെ ടാർജറ്റ് തുക 8000 രൂപ ആയിരുന്നു. എന്നാൽ അടച്ചത് 80,000/ രൂപ.

ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പരിശുദ്ധ കാതോലിക്കാ ബാവാ തുക ഏറ്റുവാങ്ങി. മലങ്കര ഓർത്തഡോക്സ് സഭയിലെ എല്ലാ ദേവാലയങ്ങൾക്കും കുമ്മനം പള്ളി ഒരു മാതൃകയാകട്ടെയെന്ന് പരിശുദ്ധ ബാവാ തിരുമേനി ആശംസിച്ചു. ഈ പ്രതിസന്ധി കാലഘട്ടത്തിലും പരിമിതികൾക്ക് ഉള്ളിൽ നിന്നുകൊണ്ട് ഇടവക നടത്തുന്ന പരിശ്രമങ്ങളെ പരിശുദ്ധ ബാവാതിരുമേനി അഭിനന്ദിച്ചു. മലങ്കര സഭ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ സംബന്ധിച്ചു. ഇടവക വികാരി റവ.ഫാ. പി.എ. ആലിച്ചൻ, സഭാ മാനേജിംഗ് കമ്മറ്റി അംഗവും ഇടവക ട്രസ്റ്റിയുമായ എ.കെ. ജോസഫ്, സെക്രട്ടറി ജോസ് തോമസ് എന്നിവരാണ് തുക പരിശുദ്ധ ബാവായെ ഏല്പിച്ചത്.



**97th Memorial Feast of Mor Yulios Alvarez celebrated at our Jyothis Ashram, Abu Road, Diocese of Ahmedabad.**

## വീട്ടമ്മയുടെ ജീവന് വെളിച്ചമായി ഫാ. നോബിൻ ഫിലിപ്പ്

ആലുവാ: നിർദ്ധന വീട്ടമ്മയുടെ ജീവൻ നിലനിർത്താൻ സ്വന്തം വൃക്ക ദാനം ചെയ്ത്, കേവലം 30 വയസ് മാത്രം പ്രായമുള്ള മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അങ്കമാലി ഭദ്രാസനത്തിലെ വൈദികൻ ഫാ. നോബിൻ ഫിലിപ്പ് സമൂഹത്തിന് മാതൃകയാകുന്നു. ആലുവാ യു.സി. കോളജ് ഹിൽ സെന്റ്. തോമസ് ഓർത്തഡോക്സ് സുറിയാനിപ്പള്ളിയിലെ വികാരിയായി ശുശ്രൂഷ ചെയ്തു വരുന്ന അച്ചൻ രണ്ട് വൃക്കകളും തകരാറിലായ വീട്ടമ്മയെയാണ് തന്റെ ഒരു വൃക്ക ദാനം ചെയ്തുകൊണ്ട് ജീവിതത്തിലേക്ക് കൈ പിടിച്ചുയർത്തിയിരിക്കുന്നത്. കൊച്ചിയിലെ സ്വകാര്യ ആശുപത്രിയിൽ ശസ്ത്രക്രിയ വിജയകരമായി പൂർത്തിയായി.



Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





# എസ്.പി. എന്ന എസ്. പി. ബാലസുബ്രഹ്മണ്യം: ഒരു അനുസ്മരണം



## ഫാ. ഡോ. എം. പി. ജോർജ്

ശങ്കരാ.....നാദശരീരാ പരാ.....

എന്റെ വൈദികസെമിനാരി പഠനകാലത്ത് റേഡിയോയിലൂടെ ഒരിക്കൽ കേട്ട ഈ മനോഹര ഗാനം എന്റെ ഹൃദയത്തെ ഏറെ സ്പർശിച്ചിരുന്നു. കർണ്ണാടക സംഗീതത്തിന്റെ സ്വരരാഗവശ്യത സെമിക്ലാസ്സിക്കൽ രീതിയിലൂടെ കർണ്ണപുടങ്ങളിൽ തട്ടിയപ്പോൾ അന്തരാത്മാവിൽ നിന്നും പൂമ്പാറ്റകൾ പറന്നുയരുന്നതുപോലെ അനുഭൂതിയുടെ അലകൾ മനസ്സിൽ ഉയരുന്നത് അനുഭവപ്പെട്ടു. ഒരുപക്ഷെ ശങ്കരാഭരണം എന്ന സിനിമയിലൂടെ പുറത്തിറങ്ങിയ ഗാനസമാഹാരം ഒരു സാധാരണക്കാരന്റെ മനസ്സിനെ എത്രമാത്രം തൃപ്തിപ്പെടുത്തിയെന്നതിന് അളവില്ല. ഒരുപക്ഷെ എന്റെ സംഗീതപഠനത്തിനും ആവേശം നൽകിയത് എസ്. പി. ബാലസുബ്രഹ്മണ്യത്തിന്റെ ശബ്ദമാധുര്യവും ഗാനങ്ങളുടെ സംഗീതസൗന്ദര്യവുമായിരുന്നു. ഓർമ്മകളിൽ ജീവിക്കുന്ന ആ ശബ്ദം ഒരിക്കലും മാഞ്ഞുപോവുകയില്ല എന്നു ഞാൻ വിശ്വസിക്കുന്നു.

1946-ൽ ആന്ധ്രാപ്രദേശിൽ ജനിച്ച് തമിഴ്നാട്ടിൽ കുടിയേറി, തമിഴകത്തെ മാത്രമല്ല, ദക്ഷിണേന്ത്യയെ അല്ല, ഭാരതത്തെ, അതുമല്ല ലോകത്തെ തന്നെ സ്വന്തം ആലാപനശൈലിയിലൂടെ വിസ്മയിപ്പിച്ച ഭാവഗായകനായിരുന്നു പത്മ: എസ്. പി. ബാലസുബ്രഹ്മണ്യം. ഭാരതത്തിൽ മനുഷ്യമനസ്സിനെ ഇത്രമാത്രം സ്വാധീനിച്ച ഗായകർ ആരും തന്നെയില്ല എന്നു പറയുവാൻ സാധിക്കും. കോവിഡ് ബാധിച്ച് ആശുപത്രിയിൽ പ്രവേശിപ്പിച്ച സമയം മുതൽ ഇന്നലെ മരണവാർത്ത സ്ഥിരീകരിക്കുന്നതു വരെയും ഭാരതത്തിലെ കലാഹൃദയങ്ങളിൽ നിന്നും അദ്ദേഹത്തിന്റെ തിരിച്ചുവരവിനായുള്ള പ്രാർത്ഥനകളായിരുന്നു. ഏറ്റവും കൂടുതൽ ഗാനങ്ങൾ ആലപിച്ച അനുഗൃഹീത ഗായകൻ, നല്ല അഭിനേതാവ്, ഡബ്ബിംഗ് ആർട്ടിസ്റ്റ് എന്നീ വൈവിധ്യ മേഖലകളിൽ സിനിമാലോകത്തിന് അവിസ്മരണീയ സംഭാവനകൾ സമ്മാനിച്ച ഈ അനുഗൃഹീത കലാകാരനെ ജനം നെഞ്ചിലേറ്റിയതിന്റെ പ്രധാന കാരണം അദ്ദേഹത്തിന്റെ സ്വരമാധുര്യം കൊണ്ടു മാത്രമല്ല പ്രത്യുത: അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവത്തിന്റെ വൈശിഷ്ട്യം കൊണ്ടും കൂടിയാണ്. മറ്റുള്ളവരിൽ നിന്നും വേറിട്ട അദ്ദേഹത്തിന്റെ ഗുണങ്ങളെ സ്മരിക്കട്ടെ.

1. 'വിളിക്കപ്പെട്ടവർ അനേകർ, തിരഞ്ഞെടുക്കപ്പെട്ടവർ ചുരുക്കം' എന്ന യേശു തമ്പുരാന്റെ വചനംപോലെ ഏറെ കലാപ്രതിഭകൾ ഉണ്ടായിട്ടുണ്ടെങ്കിലും ഏതാനും ചുരുക്കം പേരെ മാത്രമേ ജനം നെഞ്ചിലേറ്റുകയുള്ളു. കാരണം അവർ ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടവരാണ്. ദൈവകൃപ ധാരാളം ലഭിച്ചവർക്കു മാത്രമേ ഇപ്രകാരം ശോഭിക്കുവാൻ കഴിയൂ.

2. നല്ല മനുഷ്യസ്നേഹി. ദൈവത്തെ യഥാർത്ഥമായി സ്നേഹിക്കുന്നവനു മാത്രമേ മനുഷ്യനെ സ്നേഹിക്കുവാനും, ഉള്ളവനെയും ഇല്ലാത്തവനെയും ഒരേ കണ്ണോടുകൂടി കാണുവാനും സാധിക്കുകയുള്ളു.

3. താഴ്മയുള്ള മനസ്സിനുടമ: അദ്ദേഹത്തോട് ഏറ്റവും അടുപ്പമുള്ളവർ സാക്ഷ്യപ്പെടുത്തുന്നതും, ആദ്യമായി സ്റ്റേജുകളിൽ കാണുന്നവരായ കലാകാരന്മാർ സാക്ഷ്യപ്പെടുത്തുന്നതും, മറ്റുള്ളവർ തന്നേക്കാൾ ശ്രേഷ്ഠരാണെന്ന് ചിന്തിച്ചുകൊണ്ടാണ് അദ്ദേഹത്തിന്റെ പെരുമാറ്റം എന്നാണ്. ഒരു കലാകാരന് കുറവുകൾ വന്നാൽ അവനെ ശകാരിക്കുകയല്ല, പ്രത്യുത സ്നേഹത്തോടെ ആശ്ലേഷിക്കുന്ന നല്ല ഗുരു.

4. വിനയാന്വിതമായ പെരുമാറ്റം: പല പണ്ഡിതന്മാരിലും കലാകാരന്മാരിലും കാണുന്നതാണ് തലക്കനം അല്ലെങ്കിൽ അഹങ്കാരം. തന്മൂലം സംസാരത്തിലും ഭാവത്തിലും വളരെ വ്യത്യസ്ത സ്വഭാവം പ്രകടിപ്പിക്കുന്നവരാണ് ഏറെയും. എന്നാൽ എസ്. പി. ബി. യുമായി ബന്ധപ്പെട്ടിട്ടുള്ളവർ പറയുന്നത് ആരുടെയും മുമ്പിൽ തല കുനിച്ച് വണങ്ങുവാൻ അദ്ദേഹത്തിന് മടിയില്ലായിരുന്നു എന്നാണ്.



5. അറിവിന്റെ ശ്രീകോവിൽ: ജ്ഞാനം ദൈവത്തിൽ നിന്നാകുന്നു. എന്നാൽ അറിവിന് പല മാനദണ്ഡങ്ങൾ ഉണ്ട്. ജ്ഞാനികൾക്ക് ഡോക്ടറേറ്റ് ഉണ്ടാകണമെന്നില്ല. എന്നാൽ അവരുടെ പേരിൽ യൂണിവേഴ്സിറ്റികൾ ഉണ്ടാകും. സംഗീതത്തിൽ ജ്ഞാനമുള്ളവനാണ് സംഗീതജ്ഞൻ. എസ്. പി. ബി. ഒരു നല്ല സംഗീതജ്ഞൻ ആയിരുന്നു. സംഗീതം ശാസ്ത്രീയമായി പഠിച്ചില്ലെങ്കിലും ദൈവത്തിൽ നിന്നും ലഭിച്ച അറിവിന്റെ ഭണ്ഡാരം ആയിരുന്നു അദ്ദേഹം.

6. കലാചാര്യൻ: കലകൾ പല വിധത്തിലുണ്ട്. എസ്. പി. ബി. യെ സംബന്ധിച്ച് ഗാനം ആലപിക്കുക മാത്രമല്ല, സംഗീതം ചിട്ടപ്പെടുത്തുക, സിനിമയിൽ അഭിനയിക്കുക, പ്രമുഖ നടന്മാരുടെ ശബ്ദത്തിൽ പാടുക, അവരുടെ സംഭാഷണ ശബ്ദത്തിൽ ഡബ്ബ് ചെയ്യുക തുടങ്ങിയ കാര്യങ്ങൾ അദ്ദേഹം ചെയ്തിരുന്നു. ബഹുമുഖ പ്രതിഭയായിരുന്ന കലാചാര്യനായിരുന്നു അദ്ദേഹം.

7. ഭാവഗായകൻ: എസ്. പി. ബി. യുടെ പാട്ടുകൾ (സ്റ്റേജ് ഷോ ആയാലും സ്റ്റുഡിയോ റെക്കോർഡ് ആയാലും) വരികൾ കൊണ്ട് പാടുവാനുള്ള കഴിവ് അവാച്യമായിരുന്നു. ശബ്ദത്തെ ഭാവങ്ങളായി അവതരിപ്പിക്കുക എന്നത് ഭാരതീയ സംഗീതത്തിന്റെ പ്രത്യേകതയാണ്. ഭാവ-രാഗ-താളം (ഭാരതം) ആണല്ലോ നമ്മുടെ രാജ്യത്തിന്റെ പ്രത്യേകത. ഭാവമില്ലെങ്കിൽ സംഗീതത്തിന് സൗന്ദര്യം വരില്ല. എസ്. പി. ബി. ഭാവരൂപങ്ങൾക്ക് ഏറെ പ്രാധാന്യം കൊടുത്തിരുന്നു.

ഇങ്ങനെ നോക്കുമ്പോൾ ഏറെ കാര്യങ്ങൾ മനസ്സിൽ പൊങ്ങിവരുന്നു. ദൈർഘ്യം കൂടുമെന്ന ഭയത്തിൽ ചുരുക്കുന്നു. ഭാരതം കണ്ടതിൽ വെച്ച് മുഹമ്മദ് റാഫിക്കു ശേഷം ഭാരതീയ ജനത നെഞ്ചോടു ചേർത്ത ഈ അനശ്വര ഗായകന്റെ അനശ്വര ഗാനങ്ങൾ മരിക്കുന്നില്ല എന്നുള്ള സന്തോഷം മാത്രമേയുള്ളൂ.



# ചർച്ചകളുടെ വാരിക്കുഴി


## ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്


മലങ്കരസഭാ തർക്കത്തോട് ബന്ധപ്പെട്ട് ചർച്ചകൾ എന്നു കേൾക്കുമ്പോൾ യാക്കോബായക്കാരന്റെ മനസിൽ ലഡു പൊട്ടും. കാരണം അവരെ സംബന്ധിച്ചിടത്തോളം കേസുകളുടെ നൂലാമാലകളിൽ നിന്നും രക്ഷപെടുവാനുള്ള ഏറ്റവും നല്ല മാർഗമാണ് അത്. തങ്ങൾക്കെതിരായി വരുന്ന കോടതിവിധികൾ നടപ്പാക്കാതിരിക്കാനോ, നടപ്പാക്കുന്നത് വൈകിക്കാനോ മത്രമാണ് അവർ ചർച്ചകൾ ഉപയോഗപ്പെടുത്തിയിരുന്നത്. ആത്മാർത്ഥമായി പ്രശനം പരിഹരിക്കുവാൻ യാക്കോബായക്കാർ ഇന്നുവരെ ചർച്ചകളിൽ ഏർപ്പെട്ടിട്ടുണ്ടോ എന്നു സംശയമാണ്. ചർച്ചകളുടെ ചരിത്രം ആദായകാലം മുതൽ പരിശോധിച്ചാൽ ഇതാണ് മനസിലാകുന്നത്.

ഈ പ്രശ്നം ആരംഭിച്ചകാലത്ത് സംഘർഷം ഒഴിവാക്കുവാൻ അനേക ചർച്ചകൾ നടന്നു. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഡമസ്ക്കോസിൽ പോയി പ. പാത്രിയർക്കീസ് ബാവയെ കണ്ടു. ഇവിടെ പ്രശ്നം ഉണ്ടാക്കിക്കൊണ്ടിരുന്നവരെ പലരെയും വ്യക്തിപരമായി കണ്ടു. അന്ന് പാത്രിയർക്കീസിനും അനുയായികൾക്കും പ്രശ്നം പരിഹരിക്കണമെന്ന് ഒരാഗ്രഹവും ഉണ്ടായിരുന്നില്ല. 1974-ൽ കേസ് ആരംഭിക്കുന്നതിനുമുമ്പ് കോപ്റ്റിക് സഭയിലെ അമ്പ അത്താനാസ്യോസ് എന്ന ഒരു മെത്രാപ്പോലീത്തയെ ക്ഷണിച്ചുവരുത്തി മദ്ധ്യസ്ഥശ്രമം നടത്തി. പ്രയോജനം ഉണ്ടായില്ല. സമാധാനപരമായി പ്രശ്നം പരിഹരിക്കുവാനുള്ള എല്ലാ വഴികളും അടഞ്ഞപ്പോഴാണ് കേസ് ആരംഭിച്ചത്.

ആദ്യ വട്ടം കേസുകൾ 1995-ൽ സുപ്രീം കോടതി വിധിയിൽ അവസാനിച്ചു. അന്ന് സമാധാനത്തിനുള്ള മാർഗനിർദ്ദേശം കോടതി നൽകി. ആ വിധിയുടെ എക്സിക്യൂഷൻ പ്രക്രിയ അവസാനിക്കുംവരെ 1934-ലെ ഭരണഘടന അനുസരിക്കുന്ന എല്ലാ മെത്രാന്മാർക്കും തൽസ്ഥിതി തുടരാമെന്ന് കോടതി പറഞ്ഞു. അന്ന് തൽസ്ഥിതിയുടെ ആനുകൂല്യം ലഭിക്കുന്നതിനായി പാത്രിയർക്കീസ് വിഭാഗത്തിലെ ഒട്ടുമിക്ക മെത്രാന്മാരും 1934-ലെ ഭേദഗതി ചെയ്യപ്പെട്ട ഭരണഘടനയ്ക്ക് വിധേയത്വം ഒപ്പിട്ടു കോടതികളിൽ കൊടുത്തു. ശ്രേഷ്ഠ കാതോലിക്കായും, മാർ തീമോത്തിയോസ്, മാർ ഗ്രീഗോറിയോസ് എന്നി മെത്രാപ്പോലീത്തന്മാരും ഒപ്പിട്ട രേഖ ഇന്നും ലഭ്യമാണ്. എന്നിട്ടിപ്പോൾ പറയുന്നു ഇങ്ങനെ ഒരു ഭരണഘടന ഞങ്ങൾ കണ്ടിട്ടില്ല എന്ന്. യാക്കോബായക്കാർ ആസൂത്രണം ചെയ്ത ചതിയായിരുന്നു ആ വിധേയത്വ പ്രഖ്യാപിക്കൽ.

1995-ലെ വിധിയെ തുടർന്ന് വൈ.എം.സി.എ. യുടെ നേതൃത്വത്തിൽ നടന്ന സമാധാന ചർച്ചകളിൽ സഭ ആത്മാർത്ഥമായി സഹകരിച്ചു. ചർച്ചകളുടെ പേരിൽ വിധി നടത്തിപ്പ് 7 വർഷം താമസിച്ചതല്ലാതെ ഒരു പ്രയോജനവും ഉണ്ടായില്ല. സമയം നീട്ടിക്കിട്ടാൻ പാത്രിയർക്കീസ് വിഭാഗം ആസൂത്രണം ചെയ്ത ആത്മാർത്ഥതയില്ലാത്ത ഗൂഢ തന്ത്രമായിരുന്നു സമാധാന ചർച്ച.

1995-ലെ വിധി നടത്തിപ്പിനായി ഇരുവരും കോടതി മുമ്പാകെ അംഗീകരിച്ച ജസ്റ്റീസ് മളീമഠിന്റെ നിരീക്ഷണത്തിൽ ഇരുവിഭഗവും സഹകരിച്ച് സഭയുടെ അസോസിയേഷൻ നടത്തി പ്രശ്നം പരിഹരിക്കണമെന്ന് കോടതി നിർദ്ദേശിച്ചു. അതു പാലിക്കുവാൻ ശ്രമിച്ചപ്പോൾ പാത്രിയർക്കീസ് വിഭാഗം ആ പ്രക്രിയയിൽ നിസഹകരിച്ചു. ഇവിടെയും സമാധാനം പാലിക്കാനുള്ള നിർദ്ദേശങ്ങൽ യാക്കോബായക്കാർ പാലിച്ചില്ല.

2002-ൽ കോടതിവിധിൾ നടപ്പാക്കണം എന്നാവശ്യപ്പെട്ട് കോലഞ്ചേരിൽ സഭയിലെ മൂന്നു മെത്രാപ്പോലീത്തമാർ ഉപവാസം അനുഷ്ടിച്ചു. അന്നത്തെ ഗവൺമെന്റെ ഒരു മന്ത്രിസഭ ഉപസമിതിയെ നിയമിച്ചു. അവർ ഒരു രാത്രിമുഴുവൻ ചർച്ചചെയ്ത് എഗ്രിമെന്റെ ഉണ്ടാക്കി ഉപവാസം അവസാനിപ്പിച്ചു. എന്നാൽ പിറ്റേന്നു തന്നെ ഉപസമിതിയുടെ ഒത്താശയോടെ എഗ്രിമെന്റെ ലംഘിക്കപ്പെട്ടു. അന്നത്തെ ഉപസമിതിയുടെ ചെയർമാൻ തുടർന്നുള്ളള ദിവസങ്ങളിൽ ഒരോ പള്ളിയുടെയും പ്രശ്നങ്ങൾ പഠിച്ച് എത്രയും വേഗം പ്രശ്നങ്ങൾ പരിഹരിക്കുമെന്ന് പ്രഖ്യാപിച്ചു. ഉപസമിതിയുടെ ഉദ്ദേശം ആത്മാർത്ഥമാണെന്ന് ഓർത്തഡോക്സ് സഭ ധരിച്ചു. പക്ഷെ പിന്നീട് ഒന്നും സംഭവിച്ചില്ല. തിരുമേനിമാരെ ഉപവാസത്തിൽ നിന്ന് എഴുന്നേൽപ്പിക്കുവാനുള്ള പ്രഹസനം മാത്രമായിരുന്നു ചർച്ചകൾ.

ഓർത്തഡോക്സ് സഭയുമായുള്ള കൂദാശാ ബന്ധം അ... സാനിപ്പിക്കും: യാക്കോബായ സഭ

സഭാ തർക്കം: മുഖ്യമന്ത്രി ചർച്ചയ്ക്ക് ക്ഷണിച്ചു

കൊച്ചി● സഭാ തർക്കം രൂക്ഷമായ സാഹചര്യത്തിൽ യാക്കോബായ, ഓർത്തഡോക്സ് സഭകളിലെ 3 പ്രതിനിധികളെ വീതം മുഖ്യമന്ത്രി ചർച്ചയ്ക്കു ക്ഷണിച്ചു. 10നു തിരുവനന്തപുരത്താണു ചർച്ച

2005-ൽ ആലുവ തൃക്കുന്നത്തു സെമിനാരി പ്രശ്നത്തിൽ അന്നത്തെ മുഖ്യമന്ത്രിയുടെയും, ആലുവ പോലീസ് മേധാവിയുടെയും, ജില്ലാ കളക്ടറുടെയും നേതൃത്വത്തിൽ നടന്ന ചർച്ചയിൽ ഇനി മേലാൽ വിശ്വസികൾമാത്രമേ സെമിനാരി ചാപ്പലിൽ പ്രവേശിച്ച് പ്രർത്ഥന നടത്തൂ എന്ന് എഗ്രിമെന്റ് ഉണ്ടാക്കി. അവിടുത്തെ പ്രശ്നങ്ങൾ പൂർണ്ണമായി പരിഹരിക്കപ്പെടുന്നതുവരെ ഒത്തുതീർപ്പു വ്യവസ്ഥകൾ പാലിക്കപ്പെടണം എന്നാണ് തീരുമാനിച്ചത്. മേൽപ്പറഞ്ഞ ശ്രേഷ്ഠ വ്യക്തികൾ ഒപ്പിട്ട എഗ്രിമെന്റിന്റെ മഷി ഉണങ്ങും മുമ്പ് അതും ലംഘിക്കപ്പെട്ടു.

2011-ൽ വീണ്ടും കോലഞ്ചേരിപള്ളിക്കേസിലെ വിധി നടപ്പാക്കണം എന്ന് ആവശ്യപ്പെട്ട് പ. കാതോലിക്കാബാവായും മെത്രാപ്പോലീത്തമാരും ഉപവാസം അനുഷ്ടിച്ചപ്പോൾ ഒരു മന്ത്രിസഭ ഉപസമിതിയെ നിയമിച്ച് രണ്ടാഴ്ചക്കകം പ്രശ്ന പരിഹാരം ഉണ്ടാക്കുകയോ, പരിഹാരം കാണുന്നില്ല എങ്കിൽ വിധി നടപ്പാക്കുകയോ ചെയ്യും എന്ന് വാഗ്ദാനം നൽകി സർക്കാർ. എന്നാൽ രണ്ടാഴ്ച കഴിഞ്ഞപ്പോൾ ഉപസമിതിയെ നിയമിച്ചു. ചർച്ചകൾ മാസങ്ങളോളം നീണ്ടു. ഒരു തീരുമാനവും ഉണ്ടായില്ല. ഉപസമിതി മുന്നോട്ടുവച്ച ഒരു വ്യവസ്ഥയും അംഗീകരിക്കുവാൻ യാക്കോബായക്കാർ തയ്യാറായില്ല. കേസു നടത്തിപ്പുകാര്യങ്ങൾ കുറെ താമസിപ്പിക്കാൻ മാത്രം ആ പ്രക്രിയ ഉപകരിച്ചു. ഉപസമിതിയും ചർച്ചയും പ്രഹസനങ്ങൾ മാത്രമായി അവശേഷിച്ചു.

2013-ൽ പിറവം പള്ളി കത്തീഡ്രൽ ആയി പ്രഖ്യാപിക്കുന്നതിനോട് അനുബന്ധിച്ച് അവിടെ ഓർത്തഡോക്സ് സഭ നടത്താനിരുന്ന സമ്മേളനത്തിന്റെ അതേ ദിവസം മറുഭാഗം അവരുടെ ഇടവകസംഗമം പള്ളി കോമ്പൗണ്ടിൽ ക്രമീകരിച്ചു. സംഗതി ക്രമസാധാന പ്രശ്നമായി മാറും എന്നായപ്പോൾ സർക്കാർ തലത്തിൽ ചർച്ചകൾ നടത്തി. ആദ്യ ദിവസം യാക്കോബായക്കാരുടെ സമ്മേളനം നടത്താൻ അനുവദിക്കണമെന്നും, അടുത്ത ഞായറാഴ്ച ഓർത്തഡോക്സ് സഭയ്ക്ക് പള്ളികോമ്പൗണ്ടിൽ, യാക്കോബായക്കാർ സമ്മേളനം നടത്തുന്ന അതേ സ്ഥലത്ത് സമ്മേളനവും മറ്റു പരിപാടികളും നടത്താൻ അനുവദിക്കുമെന്നും എഗ്രിമെന്റ് ഉണ്ടാക്കി. അതനുസരിച്ച് യാക്കോബായക്കാരുടെ സമ്മേളന ദിവസം ഓർത്തഡോക്സ് സഭ ഒരു പ്രശ്നവും സൃഷ്ടിച്ചില്ല. എന്നാൽ പിറ്റേ ഞായറാഴ്ച ഓർത്തഡോക്സ് സഭയ്ക്ക് ലഭിക്കേണ്ട ഊഴം വന്നപ്പോൾ എഗ്രിമെന്റുകൾ ലംഘിക്കപ്പെട്ടു. വാക്കു വിശ്വസിച്ച ഓർത്തഡോക്സ് സഭ വീണ്ടും വഞ്ചിക്കപ്പെട്ടു.

ഇതിനെല്ലാം അതതുകാലത്തെ ഗവൺമെന്റുകൾ ഒത്താശ ചെയ്തുകൊടുത്തിരുന്നു എന്നതും മറന്നുപോകരുത്. സമാധാന ചർച്ച എന്നാൽ യാക്കോബായ വിഭാഗത്തിന് കോടതിവിധി നടപ്പാക്കൽ താമസിപ്പിക്കുന്നതിനും, സാധിക്കുമെങ്കിൽ അതു മുടക്കുന്നതിനും ഉള്ള ഉപാധികൾ മാത്രമാണ്. പലപ്പോഴും ഗവൺമെന്റുകൾ അറിഞ്ഞോ അറിയാതെയോ അതിന് കൂട്ടുകക്ഷികളായിപ്പോയിട്ടുണ്ട്. ഇപ്പോഴത്തെ ഗവൺമെന്റ് വിളിച്ചിരിക്കുന്ന ചർച്ചയും അത്തരമൊരു പ്രഹസം ആകാതിരിക്കട്ടെ. സർക്കാരും ആത്മാർത്ഥതയോടെ സഭയുടെ നിലപാട് മനസിലാക്കുമെന്ന് പ്രതീക്ഷയിലാണ് ഓർത്തഡോക്സ് സഭാംഗങ്ങൾ. ❑



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




പ്രഭാഷണം

# ആരാധനയും അനുഭവവും

**ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്**

**ആധാരം**

1. “ഞാൻ യഹോവയെ എല്ലാ കാലത്തും വാഴ്ത്തും; അവന്റെ സ്തുതി എപ്പോഴും എന്റെ ***നാവിന്മേൽ*** ഇരിക്കും” (സങ്കീർത്തനം 34:1).

2. “അവന്റെ മാളികമുറിയുടെ കിളിവാതിൽ യെരുശലേമിന് നേരെ തുറന്നിരുന്നു - താൻ മുമ്പെ ചെയ്തു വന്നതുപോലെ ദിവസം മൂന്നുപ്രാവശ്യം ***മുട്ടുകുത്തി*** തന്റെ ദൈവത്തിന്റെ സന്നിധിയിൽ പ്രാർത്ഥിച്ചു സ്തോത്രം ചെയ്തു” (ദാനിയേൽ 6:10).

“നാലു ജീവികളും; ആമേൻ എന്നു പറഞ്ഞു; മൂപ്പന്മാർ ***വീണു നമസ്കരിച്ചു***.” (വെളി. 5:14).

3. “നിങ്ങൾ ***ബുദ്ധിയുള്ള ആരാധനയായി*** നിങ്ങളുടെ **ശരീരങ്ങളെ** ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പിൻ” (റോമർ 12:1).

4. “***എൻ മനമേ*** യഹോവയെ വാഴ്ത്തുക: എന്റെ സർവ്വാന്തരംഗവുമേ, അവന്റെ വിശുദ്ധനാമത്തെ വാഴ്ത്തുക” (സങ്കീർത്തനം 103:1).

“ദൈവമേ എന്റെ **മനസ്സ്** ഉറച്ചിരിക്കുന്നു; ഞാൻ പാടും; എന്റെ **മനം കൊണ്ട്** ഞാൻ *കീർത്തനം* പാടും” (സങ്കീർത്തനം 108:1).

5. “ഞാൻ ***പൂർണ്ണ ഹൃദയത്തോടെ*** നിനക്കു സ്തോത്രം ചെയ്യും: ഞാൻ നിന്റെ വിശുദ്ധ മന്ദിരത്തെ നോക്കി ***നമസ്ക്കരിച്ചു***” (സങ്കീർത്തനം 138:1, 2).

**ആമുഖം**

ആരാധന ക്രിസ്തീയ ജീവിതത്തിന് അടിസ്ഥാനമാകുന്നു. ആരാധന ഭക്തർക്ക് അനുഭവമാകണം. അനുഭവമായിത്തീരാത്ത ആരാധന ആത്മീയോന്നതി നൽകാത്തതിനാൽ ക്രമേണ അപ്രസക്തമായിത്തീരുന്നു. ആരാധന അനുഭവതലത്തിലേക്ക് ഉയർത്താൻ സഹായിക്കുന്ന ചില പ്രമാണങ്ങളും പ്രയോഗങ്ങളും നമുക്കിവിടെ പരിശോധിക്കാം.

നാവ്, ശരീരം, ബുദ്ധി, മനസ്സ്, ഹൃദയം ഇങ്ങനെ ബാഹ്യവും ആന്തരവുമായ സമസ്ത ഘടകങ്ങളുടെയും പങ്കാളിത്തം ഉണ്ടാവുമ്പോൾ ഭക്തർക്ക് ആരാധന അനുഭവമായിത്തീരുന്നു. നാവു കൊണ്ട് ഉച്ചരിച്ചും ശരീരം കൊണ്ടു വ്യാഖ്യാനിച്ചും ബുദ്ധികൊണ്ട് വിവേചിച്ചും മനസ്സുകൊണ്ട് മനനം ചെയ്തും ആരാധിക്കുമ്പോൾ ഭക്തഹൃദയം ആധ്യാത്മികത രുചിച്ചറിയും; ആരാധന മധുരോദരമായ അനുഭവമായിത്തീരും.

1.1. എല്ലാ പുരാതന ഭക്തിപാരമ്പര്യങ്ങളിലും ചൊല്ലലും ആലാപനങ്ങളും സമൃദ്ധമായുണ്ട്. ഗദ്യവായനകൾ പോലും ചൊല്ലലുകളാണ്. വിശുദ്ധ കുർബ്ബാന വായിച്ചു പറയുകയല്ല (Say the Mass) ചൊല്ലുകയാണ് (Chanting) പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിൽ. വേദവായന പോലും ചൊല്ലുവായനയാണല്ലോ. പത്രപാരായണം പോലല്ല വേദപാരായണം. അങ്ങനെ ആക്കിക്കളയാനും പാടില്ല. ചൊല്ലലുകൾ സൃഷ്ടിക്കുന്ന ശബ്ദതരംഗങ്ങൾ ഭക്തഹൃദയത്തെ ആർദ്രമാക്കി ശാന്തിയിലേക്ക് നയിക്കും. നേർ വായനയേക്കാൾ ഉയർന്നും താഴ്ന്നുമുള്ള ചൊല്ലലുകൾ ഭക്തരെ ഏറെ ഗുണപരമായി സ്വാധീനിക്കുന്നു. ഉദാത്തമായൊരു ഭക്തഭാവതലത്തിലേക്ക് ഉയിർത്തുന്നു. ഇതു ചെറുതായി കാണാൻ പാടുള്ളതല്ല.

1.2. ചൊല്ലലും ആലാപനവും ഭക്തിസാന്ദ്രമായിത്തീരുന്നത് നാല് കാര്യങ്ങൾ ചേർന്ന് വരുമ്പോഴത്രെ: താളം, ലയം, സ്ഫുടത, ഭാവം. സാധാരണമായി താളവും ലയവും മാത്രമേ ശ്രദ്ധിക്കുന്നുള്ളു. ഇവ രണ്ടും മാത്രമായാൽ നല്ല ‘രസ’മായിത്തോന്നും; ഭക്തിരസമല്ലെന്നു മാത്രം. താളം പിടിച്ച് നേരം പോക്കിനു (entertaining) കൊള്ളാം. ആധ്യാത്മികമായി ഉയരുന്നതിന് (elevating) സഹായിക്കുന്നില്ല. സ്ഫുടതയും ഭാവവും താളലയങ്ങളോടിണക്കുമ്പോൾ അലൗകികമായ ഒരു അനുഭവതലത്തിലേക്ക് ഭക്തഹൃദയം ഉണരും, ഉയരും.




ശ്രദ്ധയോടും ശുദ്ധിയോടും ദൈവനാമം ആവർത്തിച്ചു കീർത്തിച്ചു ചൊല്ലുന്നത് ഭക്തന് വിരസമായല്ല, അതിലെ സ്വാരസ്യം കൂടുതൽ കൂടുതൽ വെളിവായി വന്ന് അതിൽ അഭിരമിക്കുന്ന അനുഭവമായി മാറുന്നു. ആവർത്തിക്കുന്ന ചര്യ ആഴ്ന്നിറങ്ങി ആളത്വത്തെ തന്നെ സമഗ്രമായി രൂപാന്തരപ്പെടുത്തുകയുമായി.

1.3. ഓരോ അക്ഷരവും വാക്കും ആന്തരത്തിൽ നിന്ന് ഉയർന്നുതിരുന്ന വിസ്ഫോടനമാവണം. അങ്ങനെ വാക്കുകൾ സുവ്യക്തമായി സ്ഫുടമായി നിർഗ്ഗമിക്കുന്നു. സ്ഫുടതയില്ലെങ്കിൽ അർത്ഥം ചോർന്നുപോയ വെറും പൊട്ടലുകളായി മാറും. പൊട്ടു ശബ്ദങ്ങളായി അധഃപതിക്കും. നിരർത്ഥകങ്ങളായി ഭവിക്കും. ഹൃദയാന്തരത്തിലെ ഭക്തിഭാവത്തിൽ നിന്ന് സ്ഫുടമായി ഉതിരുന്ന ശബ്ദം താളലയ നിബദ്ധമായി വരുമ്പോൾ ലക്ഷണമൊത്ത ഭക്തവായനാലാപങ്ങളായി വരും. ലക്ഷണം കെട്ടാൽ ഭക്തി കെട്ടുപോകും. ഭക്തി കത്തിജ്വലിച്ചു നിൽക്കട്ടെ.

1.4. ഇന്ന് ഏറിയപങ്കും ഭക്തിവായനയും ഭക്തിഗാനാലാപവും ആരാധകരുടെ ഭക്തിഭാവത്തെ വളർത്തുന്നില്ല, തളർത്തിക്കളയുന്നതേയുള്ളു. ഇതിനു കാരണം, ആരാധന നയിക്കുന്നവരുടെ മുമ്പിലെ മൈക്കും പിമ്പിലെ പെട്ടിയുമാണ്. പള്ളിയാരാധനയ്ക്ക് പശ്ചാത്തലത്തിലെ സംഗീതോപകരണങ്ങളുടെ ആവശ്യം തന്നെയില്ല. പശ്ചാത്തലം കൊഴുപ്പിക്കുമ്പോൾ ശബ്ദം മാത്രമേ കേൾക്കുന്നുള്ളു. വാക്കും അർത്ഥവും മുങ്ങിപ്പോകും. ഭക്തനെ ഇതു ശാക്തീകരിക്കുന്നില്ല, സന്തോഷിപ്പിക്കുന്നുമില്ല; നിരാശപ്പെടുത്തുന്നതേയുള്ളു. കൂട്ടായ്മയിൽ കൂടിനില്ക്കാനല്ല, വിട്ടുനിൽക്കാൻ പ്രേരിപ്പിക്കുന്നു.

1.5. ഉച്ചഭാഷിണി നല്ലതു തന്നെ. എന്നാൽ ദുരുപയോഗം കൊണ്ടുണ്ടാക്കുന്ന ദോഷം നിസ്സാരമല്ല. ശബ്ദവ്യാപ്തം (volume) നിയതവും നിയന്ത്രിതവുമായിരിക്കണം. നിശ്ചിത വ്യാപ്തത്തിനപ്പുറത്തേക്കു വരുന്ന ശബ്ദം കാതിലലയ്ക്കുമെങ്കിലും തലച്ചോറിൽ പതിയുന്നില്ല. തലക്കു മുകളിലൂടെ പുറംതള്ളപ്പെടുന്നതേയുള്ളു. ചെവിയിലെത്തുന്ന ഭക്തിരസപ്രധാനമായ വായനാലാപങ്ങൾ തിരിച്ചറിയാനുള്ള സംവിധാനം ദൈവദത്തമായി നമ്മുടെ തലച്ചോറിനുണ്ട്. ശബ്ദതരംഗങ്ങൾ മസ്തിഷ്കത്തിലെ സൂക്ഷ്മതന്തുക്കളെ തൊട്ടുണർത്തു

മ്പോൾ അവ സാർത്ഥശബ്ദങ്ങളായി മസ്തിഷ്ക്കം വ്യാഖ്യാനിച്ചു തരുന്നു. അതു വഴി ബുദ്ധിയും മനസ്സും ഊഷ്മളമായിത്തീരുന്നു. ഹൃദയം ആർദ്രമാവുകയുമായി. എന്നാൽ നിശ്ചിത വ്യാപ്തത്തിനപ്പുറത്തുള്ള ശബ്ദതരംഗങ്ങളെ മസ്തിഷ്ക്കത്തിനു സ്വീകരിക്കാനാവില്ല. അതുകൊണ്ട് അവ അവയെ പുറം തള്ളുന്നു. നാം കേൾക്കും, പക്ഷേ പൊരുൾ തിരിഞ്ഞു വരില്ല. വെറും പാഴ്‌വേലയെന്നല്ലാതെ മറ്റെന്തു പറയാൻ. ഏറിയപങ്കും ഗായകസംഘങ്ങളുടെയും ആരാധനയ്ക്കു നേതൃത്വം നൽകുന്നവരുടെയും സേവനം ഭക്തർക്കു പ്രയോജനം ചെയ്യുന്നില്ല എന്നതാണ് സത്യം.

1.6. ഒരു സൂഫി ഭക്തൻ ഇങ്ങനെ പറയുന്നു: "നിങ്ങളുടെ ശബ്ദം നിങ്ങൾ കണ്ടെത്തൂ; നിങ്ങളെത്തന്നെ നിങ്ങൾ കണ്ടെത്തും." ഒരാളെ മറ്റൊരാളിൽ നിന്ന് വ്യതിരിക്തനാക്കുന്നത് അയാളുടെ രൂപവും ശബ്ദവുമാണ്. ലോകത്തിൽ എത്ര മനുഷ്യരുണ്ടോ അത്രയും വ്യത്യസ്ത രൂപങ്ങളും ശബ്ദങ്ങളുമുണ്ട്. വ്യത്യസ്ത ശബ്ദങ്ങളെ ഒരു താളലയത്തിൽ നിബന്ധിക്കാനും ഒരു ശബ്ദസ്ഥായിയിൽ നിലനിർത്താനുമുള്ള പരിശീലനമാണ് പള്ളി ആരാധനയ്ക്ക് നേതൃത്വം നൽകുന്നവർക്ക് ആവശ്യം. അവരുടെ സേവനമാകട്ടെ, ആരാധകരെ ആ നിലയിലേക്ക് ശാക്തീകരിക്കുന്നതുമാവണം. ആരാധനയിൽ സംബന്ധിക്കുന്ന ആയിരം പേരുടെ ആയിരം ശബ്ദങ്ങളും പരിഗണിക്കപ്പെടണം; എല്ലാവരേയും അവരവരുടെ ശബ്ദ വൈജാത്യങ്ങളോടെ ചേർത്തു നിർത്തിക്കൊള്ളണം. അപ്പോൾ "വലിയ മുഴക്കമുള്ളൊരു ശബ്ദം" എന്ന സ്വർഗ്ഗീയാരാധനയെക്കുറിച്ചുള്ള യഹസ്ക്കിയേലിന്റെ സാക്ഷ്യം (യെഹ. 3:12, 13) ഇവിടെയും അന്വർത്ഥമായി വരും.

2. ആരാധന ഭക്തന് അർത്ഥപൂർണ്ണമാവുന്നത് ശരീരത്തിന്റെ പങ്കാളിത്തവും കൂടെ ഉറപ്പുവരുത്തുന്നതു വഴിയാകുന്നു. കുരിശുവര, കുമ്പിടീൽ, തലനമിക്കൽ, കൈമലർത്തൽ, കണ്ണുയർത്തൽ, ഇത്യാദി ശാരീരിക ചലനങ്ങൾ കീർത്തനാലാപനങ്ങളോടു ചേർന്നു വരുമ്പോൾ ശ്രദ്ധ കേന്ദ്രീകൃതമായി സമർപ്പണം പൂർണ്ണവുമായി ആരാധന അനുഭവമായിത്തീരുന്നു. ആരാധനയിൽ ആദ്യന്തം കുരിശുവര തന്നെ. ത്രിത്വനാമവും കുരിശ് എന്ന പദവും കേൾക്കുമ്പോഴും സ്വയമുച്ചരിക്കുമ്പോഴും കുരിശുമുദ്ര സ്വീകരിക്കുമ്പോഴും ആശീർവാദം സ്വീകരിക്കുമ്പോഴും കുമ്പിടുമ്പോഴും ഭക്തർ സ്വയം കുരിശ് വരയ്ക്കുന്നു. "പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി" എന്നു കേട്ടുകൊണ്ടോ, ചൊല്ലിക്കൊണ്ടോ കുരിശ് വരച്ച് "ആദിമുതൽ ഇന്നും എന്നേക്കും തന്നെ, ആമ്മീൻ" എന്ന് പ്രതിവാക്യവും ചൊല്ലി കുരിശുവര പൂർണ്ണമാക്കുന്നു. ഇതാവർത്തിച്ചാവർത്തിച്ച് ചെയ്യുംവിധമാണ് ആരാധനാക്രമീകരണം. മാത്രമല്ല, കുരിശുവര ഭംഗിയായി ചെയ്യുമ്പോൾ ശാരീരിക പങ്കാളിത്തം വളരെ സജീവമാവും. നടുവു വളച്ച് തല കുനിച്ച് വലതുകൈയുടെ മൂന്നു വിരലെടുത്ത് കൃത്യമായി നെറ്റിയിലും നെഞ്ചിലും ഇടതുതോളിലും വലതു തോളിലും വച്ച് കുരിശു വരച്ച് മുൻപറഞ്ഞവിധം ത്രിത്വസ്തുതിവാക്യവും പ്രതിവാക്യവും ചൊല്ലുന്നതുതന്നെ ഒരു നല്ല ഭക്തിസാധനയാകുന്നു. നിഷ്ഠയും ശ്രദ്ധയുംകൊണ്ട് ആന്തരം സംശുദ്ധമാക്കിയും യഥോചിതം ശരീരം വണങ്ങിയും വണക്കിയും നമിച്ചും നമസ്ക്കരിച്ചും സ്തുതിഗീതങ്ങൾ അർപ്പിക്കുമ്പോൾ ഭക്തഹൃദയം അനുഭവത്തിന്റെ ഉയർന്ന തലത്തിലേക്ക് പ്രവേശിക്കുകയായി.

3.1. എല്ലാ പ്രാർത്ഥനകളും മന്ത്രങ്ങളത്രെ. മനനം ചെയ്യുന്നവയാണ് മന്ത്രങ്ങൾ. അവ ആവർത്തിച്ചു വരുന്നവയുമാകുന്നു. "ഇടവിടാതെ പ്രാർത്ഥിപ്പിൻ" (1 തെസ്സ. 5:17) എന്ന നിർദ്ദേശം ഉണ്ടല്ലോ. ദൈവനാമമാണ് മന്ത്രങ്ങളുടെ കേന്ദ്രബിന്ദു. ദൈവനാമം രഹസ്യമായും പരസ്യമായും ചൊല്ലാം. പരസ്യമായി ചൊല്ലുമ്പോൾ ശാന്തമായും സ്ഫുടമായും നിശ്ചിത ശബ്ദസ്ഥായിയിലും (pitch) ഉരുവിടുന്നു. ഹിന്ദു, ഇസ്ലാം മതങ്ങളിൽ ഇവ ഉരുവിടുന്നതിന് പ്രത്യേക പരിശീലനം തന്നെ നൽകുന്നു. ഗുരുമുഖത്തുനിന്ന് കേട്ട് ഉരുവിട്ടു പഠിക്കണം. കീർത്തനങ്ങൾ പുറപ്പെടുവിക്കുന്ന ശബ്ദതരംഗങ്ങൾക്ക് മുൻ സൂചിപ്പിച്ചതുപോലെ ഗുണപരമായ സ്വാധീനം ഉണ്ട്. അവ ആർക്കും ഇഷ്ടംപോലെ മാറ്റാവുന്നതല്ല. അങ്ങനെ മാറ്റിയാൽ ഫലസിദ്ധി ഉണ്ടാവാതെ വരും. ഇതൊരു ആധ്യാത്മിക ശാസ്ത്രമത്രെ.

3.2. പരസ്യാരാധനയിൽ ആവർത്തിച്ചു ചൊല്ലുന്ന ദൈവനാമ സ്തുതികളുണ്ട്. ഉദാഹരണമായി ത്രിത്വനാമ സ്തുതി. "പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി" എന്നും "ആദിമുതൽ ഇന്നുമെന്നേക്കും തന്നെ, ആമ്മീൻ" എന്നും വാക്യ പ്രതിവാക്യമായി ആവർത്തിച്ചു ചൊല്ലുന്നു. എനിയോനോ, കൂക്കോയോ, കോലോ എന്നീ പ്രാർത്ഥനകൾ ത്രിത്വനാമകീർത്തനത്തിനിടം നൽകുന്നതിനായി ക്രമീകരിച്ചിരിക്കുന്നുവെന്ന് ആരാധനാ പണ്ഡിതർ നിരീക്ഷിക്കുന്നു. ''കർത്താവേ/യഹോവേ നിനക്കു സ്തുതി" എന്നയർത്ഥത്തിൽ ഹാലേലൂയ്യായും "കർത്താവേ എന്നോടു കരുണയുണ്ടാകണമേ" എന്നയർത്ഥത്തിൽ 'കുറിയേലായിസ്സോൻ' എന്നും പരസ്യാരാധനയിൽ ആവർത്തിച്ചു ചൊല്ലുന്നു.



3.3. ഭാരതത്തിലെ ഋഷി പാരമ്പര്യത്തിൽ ആവർത്തനത്തിന്റെ (അനസ്യൂതതയുടെ) ആദ്ധ്യാത്മിക ശാസ്ത്രത്തെക്കുറിച്ച് പഠിപ്പിക്കുന്നുണ്ട്. 20 പ്രാവശ്യം ആവർത്തിക്കുന്ന കീർത്തനം ഭക്തമനസ്സിൽ ഉറയ്ക്കുന്നു. 20 ന്റെ ഗുണിതങ്ങൾക്ക് അതിന്റേതായ ശക്തി ഉണ്ടാവും. 20 ദിവസം ആവർത്തിക്കുന്ന ചര്യകൾ ശീലമായും സ്വഭാവമായും ഭക്തന്റെ ആളത്വത്തിലേക്ക് സ്വാംശീകരിക്കപ്പെടും. ആവർത്തിച്ച് ചിന്തിക്കുന്നതും പറയുന്നതും പ്രവർത്തിക്കുന്നതും ശീലം; ശീലം ആവർത്തിക്കുമ്പോൾ സ്വഭാവം; സ്വഭാവം ഉറച്ച് ആളത്വവും രൂപപ്പെടുകയായി. സുറിയാനി ആരാധനാ പാരമ്പര്യത്തിൽ 20 ന്റെ ഗുണിതമായ 40 ഒരു പ്രധാന അക്കമായി പരിഗണിച്ചിരിക്കുന്നത് ശ്രദ്ധിക്കുക. വ്യാഴാഴ്ച മൂന്നാം മണിയുടെ രഹസ്യപ്രാർത്ഥനയിൽ,"ദൈവമേ, പാപിയായ അടിയനോടു കരുണയുണ്ടാകണമേ"; "മശിഹാ, പാപിയായ അടിയനോടു കൃപയുണ്ടാകണമേ" എന്ന രണ്ട് പ്രാർത്ഥനകൾ കൊടുത്തിട്ട് 'ഇവയിൽ ഒന്ന് നാല്പതോ, എഴുപതോ, നൂറോ പ്രാവശ്യം ചൊല്ലുക. കൂടുതൽ എത്ര പ്രാവശ്യം ചൊല്ലിയാലും ഉത്തമമാകുന്നു' എന്ന നിർദ്ദേശം അടിക്കുറിപ്പായി നൽകിയിരിക്കുന്നു. കിഴക്കൻ ഓർത്തഡോക്സ് സഭകളുടെ പാരമ്പര്യത്തിൽ ആവർത്തിച്ചു ചൊല്ലുന്ന 'നാഥാ, യേശുവേ, ദൈവപുത്രാ, എന്നോട് കരുണ തോന്നണമേ' എന്ന 'യേശുപ്രാർത്ഥന' / 'ഹൃദയപ്രാർത്ഥന' (Jesus Prayer/ Prayer of the Heart) പ്രസിദ്ധമാണല്ലോ. മൂന്നു നോമ്പിലും നാല്പതു നോമ്പിലും ഉച്ചനമസ്ക്കാരത്തോടു ചേർന്ന് "കുറിയേലായിസ്സോൻ", "ഞങ്ങളുടെ കർത്താവേ, ഞങ്ങളോടു കരുണ ചെയ്യണമേ", "ഞങ്ങളുടെ കർത്താവേ, കൃപയുണ്ടായി ഞങ്ങളോടു കരുണ ചെയ്യണമേ", "ഞങ്ങളുടെ കർത്താവേ, ഉത്തരമരുളി ഞങ്ങളോടു കരുണ ചെയ്യണമേ" എന്നീ നാലു നിർത്തുകൾ പത്തു വീതം ആകെ നാല്പതു പ്രാവശ്യം ചൊല്ലി കുമ്പിട്ടു നമസ്ക്കരിക്കുന്നുണ്ടല്ലോ. വലിയ നോമ്പിൽ ഇത് നാല്പതു ദിവസം നീണ്ടു നിൽക്കുന്നു. "മോശയും ഏലിയായും നാല്പതു ദിനം നോമ്പെടുത്തു, നമ്മുടെ കർത്താവും നോറ്റു ആകൽകറുസായേ ജയിച്ചു" എന്നു നാം മൂന്നു നോമ്പിലും നാല്പതു നോമ്പിലും ചൊല്ലുന്നു. ഉയിർത്തെഴുന്നേറ്റ യേശുതമ്പുരാൻ നാല്പതാം നാൾ സ്വർഗ്ഗാരോഹണം ചെയ്തതും മരണാനന്തരം നാല്പതു നാൾ കുടുംബാംഗങ്ങൾ നോമ്പ് നോറ്റ് പരേതരുടെ ഓർമ്മ നടത്തുന്നതും ഇതോടു ചേർത്ത് ചിന്തിക്കാം.

ശ്രദ്ധയോടും ശുദ്ധിയോടും ദൈവനാമം ആവർത്തിച്ചു കീർത്തിച്ചു ചൊല്ലുന്നത് ഭക്തന് വിരസമായല്ല, അതിലെ സ്വാരസ്യം കൂടുതൽ കൂടുതൽ വെളിവായി വന്ന് അതിൽ അഭിരമിക്കുന്ന അനുഭവമായി മാറുന്നു. ആവർത്തിക്കുന്ന ചര്യ ആഴ്ന്നിറങ്ങി ആളത്വത്തെ തന്നെ സമഗ്രമായി രൂപാന്തരപ്പെടുത്തുകയുമായി.

**ഉപസംഹാരം**

പൗരസ്ത്യാരാധന അനുഷ്ഠാനപ്രധാനമാണ്. അനുഷ്ഠാനം ചട്ടപ്പടി ചിട്ടപ്പെടുത്തി നിർവ്വഹിക്കുന്നതുകൊണ്ട് മാത്രം അനുഭവമുണ്ടാകുന്നില്ല. ശ്രദ്ധയോടും ശുദ്ധിയോടും നിഷ്ഠയോടും അർത്ഥബോധത്തോടെ നിർവ്വഹിക്കുന്ന അനുഷ്ഠാനങ്ങൾ ആഴമായ അനുഭവത്തിലേക്കും വിശ്വാസത്തിലേക്കും നയിക്കും. അനുഷ്ഠാനം അർത്ഥമറിഞ്ഞ് പൂർത്തീകരിക്കാൻ മുൻപറഞ്ഞ പ്രമാണങ്ങളും പ്രായോഗിക നിർദ്ദേശങ്ങളും വളരെ പ്രാധാന്യമർഹിക്കുന്നു. ❑



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



സഭാപിതാക്കന്മാർ

# ഫാ. സി. ഇ. ജോർജ്: മാതൃകാ വൈദികൻ

## ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ

ഞാനൊരു ഹൈസ്കൂൾ വിദ്യാർത്ഥിയായിരിക്കുമ്പോൾ മാതൃഇടവകയായ കൊല്ലാട് സെന്റ് പോൾസ് ദൈവാലയത്തിന്റെ വി. മദ്ബഹായിലെ ശുശ്രൂഷകനായി ദൈവം എന്നെ വിളിച്ചു ചേർത്തു. ആ കാലയളവിൽ ഇടവക വികാരിയല്ലാതെ മറ്റൊരു വൈദികൻ സ്ഥിരമായി ആരാധനയിൽ സംബന്ധിക്കുകയും, ചിലപ്പോഴെങ്കിലും വി. ബലി അർപ്പിക്കുകയും ചെയ്തു വന്നു. പക്ഷേ ഈ വൈദികൻ പള്ളിയിലേക്ക് വരുന്നതു തന്നെ വളരെയേറെ ബുദ്ധിമുട്ടിയായിരുന്നു. കഴുത്തിന് ബലക്കുറവുണ്ടായിരുന്നതിനാൽ ബലം നൽകത്തക്കവിധം ബലമുള്ള കോളർ അണിഞ്ഞാണ് ബഹു. അച്ചൻ വന്നുകൊണ്ടിരുന്നത്. എങ്കിലും പള്ളിയിലേക്ക് വരുമ്പോൾ കഴുത്ത് പിന്നിലേക്ക് മറിയുവാൻ ഇടയുണ്ടെന്ന ചിന്ത മൂലം മിക്കപ്പോഴും ഒരു വലിയ കുട കഴുത്തിനു പിറകിൽ താങ്ങിപ്പിടിച്ച് ഇരുകൈകളും കുടയുടെ രണ്ടുവശത്തായി പിടിച്ച് കഴുത്ത് നേരെ നിർത്താൻ അക്ഷീണം പരിശ്രമിച്ച് വന്നിരുന്നത് ഇന്നും വ്യക്തമായി സ്മരിക്കുന്നു. വളരെയേറെ കഷ്ടപ്പെട്ടാണ് അച്ചൻ ആരാധനകളിൽ സംബന്ധിച്ചിരുന്നതും ദിവ്യബലി അർപ്പിച്ചിരുന്നതും. ശാരീരിക ക്ലേശങ്ങൾ ഏറെയായിരുന്നുവെങ്കിലും മിക്ക ആഴ്ചകളിലും വളരെയേറെ യാതനകൾ അനുഭവിച്ചാണെങ്കിലും ദൈവാലയത്തിലേക്ക് പ്രത്യാശയോടെ കടന്നുവന്നിരുന്ന ഈ ശ്രേഷ്ഠ വൈദികനെപ്പറ്റി കൂടുതൽ അറിയാനുള്ള ആവേശത്തിൽ അന്വേഷിച്ചപ്പോൾ എന്റെ മാതാപിതാക്കൾ പറഞ്ഞുതന്നു, “അത് നമ്മുടെ വടക്കേലെ സി. ഇ. ജോർജ് അച്ചനാണെന്നും” മറ്റും (പ്രസിദ്ധമായ ചെമ്പകശ്ശേരിൽ കുടുംബാംഗമായ അച്ചന്റെ മാതാപിതാക്കളും മറ്റും താമസിച്ചുവന്ന പുരയിടത്തിന് വടക്കേൽ എന്ന് പേര് പറഞ്ഞുവന്നു).

അച്ചൻ രോഗാതുരനായപ്പോഴാണ് കുടുംബവീട്ടിൽ താമസിച്ചു വന്നതും ഞായറാഴ്ചകളിൽ കൊല്ലാട് പള്ളിയിൽ എത്തിക്കൊണ്ടിരുന്നതും. വി. ആരാധന മദ്ധ്യേയുള്ള അച്ചന്റെ പ്രസംഗങ്ങൾ കേൾവിക്കാരുടെ മനസ്സിൽ ഏറെ നാളുകളോളം നിറഞ്ഞു നിൽക്കത്തക്കതും ചിന്തോദ്ദീപകവുമായിരുന്നുവെന്ന സത്യം സന്തോഷത്തോടെ അനുസ്മരിക്കുന്നു. അച്ചന്റെ വചനഘോഷണ ശൈലിതന്നെ പ്രത്യേകതകളേറിയതും എന്നെപ്പോലെതന്നെ അനേകം പേരെ ആകർഷിച്ചിട്ടുള്ളതുമായിരുന്നു. ഒരു ഞായറാഴ്ച വി. ആരാധനയ്ക്ക് ശേഷം കറുത്ത കുപ്പായം ഊരിമാറ്റി സാധാരണ വെള്ളക്കുപ്പായം ധരിക്കുന്നതിനിടയിലുള്ള അല്പസമയത്തേക്ക് കഴുത്തിന് തുണയായി അണിഞ്ഞിരുന്ന കോളർ അഴിച്ച് മാറ്റിയതിനെ തുടർന്ന് അച്ചൻ സഹിച്ച അതിവേദനയും വിഷമതയും അന്ന് ബാലന്മാരായിരുന്ന ഞാനുൾപ്പെടെയുള്ള ശുശ്രൂഷകരുടെ കണ്ണുകളിൽ ഈറനണിയിച്ചു. ഞങ്ങൾ എല്ലാവരും സഹതാപചിത്തരായി അച്ചന്റെ ധന്യതയാർന്ന മുഖത്തേക്ക് ഉറ്റുനോക്കി നിൽക്കേ അച്ചൻ പറയുകയാണ്, “ഒരു വൈദികനായതിനാൽ വേദനയും വിഷമതയും കണക്കിലെടുക്കാതെ തിരുനാമമഹത്വത്തിനായി പ്രവർത്തിക്കണമല്ലോ” എന്ന്. അങ്ങനെ പറഞ്ഞ് സ്വയം ആശ്വസിച്ചത് മനസ്സിൽ നിന്ന് മായാതെ ഇന്നും നിലനിൽക്കുന്നു. നമ്മുടെ പ്രാർത്ഥനാക്രമത്തിൽ “തന്റെ സഭയെ വർദ്ധിപ്പിച്ചവൻ വാഴ്ത്തപ്പെട്ടവൻ എന്ന് ആചാര്യന്മാർ വെടിപ്പോടെ അട്ടഹസിക്കട്ടെ” എന്ന് ഒരു പ്രാർത്ഥന കാണാൻ കഴിയുന്നു. ഒരു ആചാര്യ ശ്രേഷ്ഠന് ആവശ്യമായ വെടിപ്പും, വിശുദ്ധിയും, നിർമ്മലതയും, സുതാര്യതയും എന്നുമെന്നും ഉന്നതനിലയിൽ പാലിച്ചുപോന്ന ഒരു മാതൃകാ വൈദികനായിരുന്നു സി. ഇ. ജോർജ് അച്ചൻ.

ദേവാലയത്തിൽ വരുമ്പോൾ പലപ്പോഴും തന്റെ നിഴൽ എന്നപോലെ എല്ലാ കാര്യത്തിനും ആവശ്യങ്ങൾക്കും ഉത്തമ തുണയായി അച്ചന്റെ സഹോദരൻ മാണിച്ചൻ എന്ന സി. ഇ. മാണിയുടെ പുത്രൻ ഏലിയാച്ചൻ ഉണ്ടായിരുന്നു. അച്ചന്റെ ക്ഷേമവും, സുഖസൗകര്യങ്ങളും ഉറപ്പുവരുത്തുവാൻ ബദ്ധശ്രദ്ധനായി അച്ചനെ അനുഗമിച്ചിരുന്ന ഏലിയാച്ചന്റെ സേവനസന്നദ്ധതയും വിശാലമനസ്സും എന്നെ സംബന്ധിച്ച് ഒരു അദ്ഭുത കാഴ്ച തന്നെയായിരുന്നു.

ആരാധനാമദ്ധ്യേയുള്ള അച്ചന്റെ പ്രബോധനങ്ങൾ ഹ്രസ്വവും, ആസ്വാദ്യദായകവും ആശയഗംഭീരവുമായിരുന്നു. 4, 5 ഞായറാഴ്ചകളിൽ പ്രസംഗ വിഷയം പ. പൗലോസ് ശ്ലീഹാ ഫിലിപ്പിയർക്ക് എഴുതിയ ലേഖനത്തെ അടിസ്ഥാനമാക്കി ‘എപ്പോഴും സന്തോഷിപ്പിൻ’ എന്നതായിരുന്നുവെന്ന് വ്യക്തമായി ഓർക്കുന്നു. ശാരീരിക വൈഷമ്യങ്ങളെ വകവെയ്ക്കാതെ നൽകി വന്ന ദിവ്യദൂത് വേദശാസ്ത്രപരമായി ഈടുറ്റതും കൗദാശിക പ്രാധാന്യം ഉയർത്തി കാട്ടുന്നതുമായിരുന്നു. അടുക്കും ചിട്ടയും ഉള്ള ഈടുറ്റ പ്രസംഗങ്ങളാണ് അദ്ദേഹം പകർന്നു തന്നിരുന്നത്.


ഓർമ്മ സെപ്റ്റംബർ 27-ന് കൊല്ലാട് പള്ളിയിൽ

ഓരോ ദിവസത്തെയും ആരാധനയ്ക്കു ശേഷം കാണിക്കപ്പെട്ടിയുടെ അടുത്തെത്തി ഓരോ വെള്ളിരൂപ ദൈവസന്നിധിയിൽ സമർപ്പിക്കുന്ന ശ്രേഷ്ഠ പതിവ് അദ്ദേഹം നിലനിർത്തിപ്പോന്നു. പൊതുവെ ഗൗരവക്കാരനായി കാണപ്പെട്ടിരുന്ന അച്ചൻ സ്നേഹപൂർവ്വം കുശലപ്രശ്നങ്ങൾ നടത്തുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ആരാധനകളിൽ ആഴമായ പങ്കാളിത്തത്തോടൊപ്പം ആനുകാലിക പ്രസക്തിയുള്ള സംഭവങ്ങൾ കൂടി പ്രസംഗങ്ങളിൽ ഉൾപ്പെടുത്താൻ താൽപര്യം കാണിച്ചിരുന്നു. അച്ചന്റെ ഓരോ പ്രസംഗവും അനുവാചകർക്ക് ലഭ്യമായ വില യേറിയ വിഭവങ്ങളായിരുന്നു.

1950-കളിലും 60-കളിലും യൗവ്വനത്തിലേക്ക് പദമൂന്നുന്നവർക്ക് അവരുടെ ജീവിതസരണി തിരഞ്ഞെടുക്കുവാൻ ഒരു ഉത്തമ വഴികാട്ടിയും ഉപദേശകനും

പ്രേരണയും പ്രോത്സാഹനദായകനുമായിരുന്നു അച്ചൻ. 1968 സെപ്റ്റംബർ 23 -ന് ദൈവസന്നിധിയിലേക്ക് വിളിച്ചു ചേർക്കപ്പെടും വരെ ഈ നിലയിൽ പ്രവർത്തിപ്പാൻ അദ്ദേഹത്തിന്നായി. എന്റെ സെമിനാരി പ്രവേശന നാളുകളിൽ അച്ചനെപ്പറ്റിയുള്ള സ്മരണകൾ എനിക്ക് ആവേശപ്രദമായിരുന്നുവെന്ന് ഇപ്പോഴും ഓർക്കുന്നു. കാരണം അച്ചന്റെ ജീവിതത്തിലുടനീളമുണ്ടായിരുന്ന ഒട്ടേറെ നന്മകളും അദ്ദേഹത്തിന്റെ തനതായ ശ്രേഷ്ഠതകളും എന്നെ ഏറെ സ്വാധീനിച്ചിരുന്നു. പുതുപ്പള്ളി വലിയപള്ളി ഇടവകാംഗങ്ങൾ ആയിരുന്ന അച്ചനും കുടുംബാംഗങ്ങളും ഞങ്ങളുടെ ഇടവകാംഗത്വം തേടിയതോടെ അച്ചനിൽ ദൈവം നിക്ഷേപിച്ച പ്രത്യേകം കൃപകൾക്കും, നന്മയ്ക്കും കൊല്ലാട് ഇടവക മൊത്തത്തിൽ അർഹരായി എന്നതിൽ ഏവരും സന്തോഷിക്കുന്നു.

താനോ കുറയണം, അവനോ വളരണമെന്ന് മനസ്സിൽ ഇടതടവില്ലാതെ ഏറ്റുപറഞ്ഞ് തന്റെ വൈദിക ശുശ്രൂഷകളിൽ ശുഷ്കാന്തി കാണിച്ചിട്ടുള്ളത് മറ്റ് വൈദികർക്ക് അനുകരണീയമാണ്. വളരെയേറെ വായിക്കുകയും, പഠിക്കുകയും വായിച്ചത് വളരെയേറെ ശ്രദ്ധാലുവായി അർത്ഥവ്യാപ്തിയും ആശയസമ്പന്നതയും വ്യക്തമായി ഗ്രസിച്ചുപോരുകയും ചെയ്യുന്ന രീതിയായിരുന്നു അച്ചൻ അവലംബിച്ചു പോന്നിരുന്നത്.

ആറു വർഷത്തോളം കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ (പഴയസെമിനാരി) പുതിയനിയമ വ്യാഖ്യാതാവായി അദ്ധ്യാപന സേവനം അനുഷ്ഠിച്ചുകൊണ്ടിരുന്ന കാലയളവിൽ അവിടെ അദ്ധ്യയനം നടത്തിയിരുന്ന വൈദിക വിദ്യാർത്ഥികൾക്ക് ഏറെ ആഹ്ലാദവും, ഉത്സാഹവും, പ്രത്യാശയും പകർന്നു നൽകുവാൻ അച്ചൻ ഏറെ ശ്രദ്ധിച്ചിരുന്നുവെന്നും പിൽക്കാലങ്ങളിൽ പലരും പറഞ്ഞ് കേട്ടിട്ടുണ്ട്. ജോർജ്ജ് അച്ചൻ അന്നത്തെ പരിശുദ്ധ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ വാത്സല്യഭാജനം എന്ന സ്ഥാനം കരസ്ഥമാക്കുവാൻ ഇടയായി എന്നത് അച്ചന്റെ വ്യക്തിഗത ശ്രേയസ്സ് എത്രമാത്രം ശ്രേഷ്ഠവും ഉന്നതവുമായിരുന്നുവെന്ന് ഏതൊരാൾക്കും മനസ്സിലാക്കാൻ സാധിക്കും. ജോർജ്ജ് അച്ചൻ ദേവലോകം അരമനയിൽ സ്ഥിരമായി ഉണ്ടായിരിക്കണമെന്ന് പ. കാതോലിക്കാ ബാവാ തിരുമേനി ആഗ്രഹിച്ചുവെന്ന് ഗ്രഹിക്കുമ്പോൾ പരിശുദ്ധ പിതാവിന്റെ മനസ്സിൽ അച്ചന്റെ സ്ഥാനം എന്തായിരുന്നുവെന്ന് വളരെ വ്യക്തമാകുന്നു.

വെല്ലൂർ ഇടവക വികാരിയും മെഡിക്കൽ കോളജ് ചാപ്ലെയിൻ ആയും നിയമനം കിട്ടിയതനുസരിച്ചാണ് അച്ചൻ വെല്ലൂരിൽ എത്തിച്ചേർന്നത്. ഭാരതത്തിന്റെ നാനാഭാഗങ്ങളിൽ നിന്നുമായി വിദഗ്ദ്ധ ചികിത്സ ലഭ്യമാക്കാൻ വെല്ലൂരിൽ എത്തിച്ചേർന്നുകൊണ്ടിരുന്ന നാനാജാതിമതസ്ഥരെങ്കിലും അല്പം കരുണയും സ്നേഹവും അർഹിക്കുന്നവരും ആവശ്യക്കാരുമായിരുന്ന സാമ്പത്തികശേഷി ഉള്ളവരും ഇല്ലാത്തവരും തമ്മിൽ വേർതിരിവില്ലാതെ ദൈവിക സ്നേഹവും കരുതലും അളവില്ലാതെ പകർന്നു നൽകി ആത്മശരീര മനസ്സുകൾക്ക് ശാന്തിയും സമാധാനവും നൽകുന്ന വചനങ്ങളാലും പ്രവൃത്തികളാലും ആവോളം അഹോരാത്രം പ്രവർത്തിച്ച ഒരു പ്രാർത്ഥനാവീരനും, ഉത്തമ സഹായിയും ആശ്രയവും ശരണവുമായി വർത്തിപ്പാൻ അച്ചന്റെ 6, 7 വർഷത്തെ സേവനങ്ങൾ ഇടയാക്കി. തന്റെ നിസ്വാർത്ഥ സേവനത്തിലൂടെയും പ്രതിഫലേച്ഛ ഇല്ലാത്ത കാരുണ്യപ്രവർത്തികളിലൂടെയും മലങ്കരസഭയുടെ നല്ല സാക്ഷ്യം വഹിക്കുവാൻ അച്ചന് സാധിച്ചു. ആത്മാർത്ഥമായി അഹോരാത്രം വിശ്രമമെന്യേ അച്ചൻ പ്രവർത്തിച്ചിരുന്നത് വിവിധ ഭാഷക്കാരായ രോഗികളെയും അവരുടെ സഹായികളെയും അക്ഷരാർത്ഥത്തിൽ വിസ്മയിപ്പിച്ചിട്ടുണ്ട്. ചികിത്സയ്ക്കോ താമസത്തിനോ സാമ്പത്തിക പരാധീനത അനുഭവിച്ചിരുന്നവരെ കണ്ടെത്തി അവരുടെ ആവശ്യങ്ങൾ നിറവേറ്റാൻ സഹായിച്ചിരുന്നു.

ഞങ്ങളുടെ ഒരു കസിൻ കൈക്കുഞ്ഞായിരിക്കുമ്പോൾ അവിടെ ഒരു മേജർ ഓപ്പറേഷന് വിധേയനാകേണ്ടി വന്നു. അവന്റെ മാതാപിതാക്കളുടെ ഹൃദയതേങ്ങലിൽ ദയ തോന്നി അവരെ വാക്കുകളിലൂടെയും പ്രാർത്ഥനകളിലൂടെയും ധൈര്യപ്പെടുത്തുകയും, പ്രത്യാശ നിറഞ്ഞവരായി നിലകൊള്ളുവാൻ പ്രേരിപ്പിക്കുകയും തുണയ്ക്കുകയും ചെയ്ത അച്ചനോട് എനിക്കും എന്റെ കുടുംബാംഗങ്ങൾക്കുമുള്ള നന്ദിയും സ്നേഹവും ആദരവും വാക്കുകൾക്ക് അതീതമാണ്. അന്ന് ഞങ്ങളുടെ കസിന്റെ മാതാപിതാക്കൾക്ക് അച്ചൻ ഒരു ആശ്രയവും അത്താണിയുമായിരുന്നത് അവർ പറഞ്ഞിട്ടുള്ളത് ഇന്നും മനസ്സിൽ മുഴങ്ങുന്നു.

അച്ചൻ വെല്ലൂരിൽ ചിലവഴിച്ച 6, 7 വർഷങ്ങൾക്കിടയിൽ അവിടെ നിറവേറ്റിയ ആത്മീയ-സാമൂഹ്യ സേവനങ്ങൾ അദ്ദേഹത്തെ അദ്വിതീയനാക്കുന്നു. ഇടവകയുടെ കെട്ടുറപ്പ് ഉജ്ജ്വലമാക്കുവാൻ ജോർജ്ജ് അച്ചന് ഏറെ പണിപ്പെടേണ്ടി




വന്നു. ഇടവകയുടെ ആത്മീയവും ഭൗതികവുമായ വളർച്ച കൈവരിക്കുന്നതിൽ വികാരിയുടെ കഠിനാദ്ധ്വാനവും ദൈവാശ്രയവും ഏറെ സഹായിച്ചു. മെഡിക്കൽ കോളജിൽ ഓപ്പറേഷന് വിധേയരാകുന്ന രോഗികളെ തലേന്ന് വൈകുന്നേരവും ഓപ്പറേഷൻ ദിവസം അതിരാവിലെയും സന്ദർശിച്ച് ആത്മീയ ഉപദേശങ്ങളാൽ ധൈര്യശാലികളും പ്രത്യാശയുള്ളവരുമാക്കുവാൻ സാധിച്ചിരുന്നു. രോഗികളുടെ ആത്മവിശ്വാസം ഉറപ്പിച്ച ശേഷമേ അച്ചൻ പ്രാർത്ഥിച്ച് ആശീർവദിച്ചിരുന്നുള്ളു. സാമ്പത്തിക പരാധീനതയുള്ളവരെ സഹായിപ്പാൻ തുച്ഛമായ വരുമാനം തികയാതെ വന്ന സന്ദർഭങ്ങളിൽ സ്വഭവനത്തിൽ നിന്നും പണം വരുത്തി സഹായിക്കുമായിരുന്നു.

വെല്ലൂർ ഇടവകയുടെ പ്രഥമ ദൈവാലയ നിർമ്മിതിക്കുള്ള ഫണ്ട് സ്വരൂപിച്ചതും അച്ചന്റെ സ്ഥിരോത്സാഹത്തിലും കഠിനാദ്ധ്വാനത്തിലും തന്നെയാണ്. ദൈവാലയം യേശുതമ്പുരാന്റെ അറിയിപ്പുകാരിൽ ഒരാളും ഒരു സുവിശേഷത്തിന്റെയും അപ്പോസ്തോലപ്രവൃത്തികൾ എന്ന കൃതിയുടെയും രചയിതാവുമായ വി. ലൂക്കോസിന് സമർപ്പിക്കണമെന്ന നിർദേശം നൽകിയതും അച്ചൻ തന്നെയാണ്. വി. ലൂക്കോസിന്റെ പ്രേഷിത പ്രവൃത്തികളിലും രചനകളുടെ മാഹാത്മ്യത്തിലുമുള്ള ആകർഷണം ഒന്നുകൊണ്ട് മാത്രമല്ല, അക്കാലത്ത് പ്രഗത്ഭനായ ഒരു വൈദ്യൻ (ഡോക്ടർ) കൂടിയായിരുന്നു വി. ലൂക്കോസ് എന്നതിനാലാണ് അച്ചൻ ഇങ്ങനെയൊരു നിർദ്ദേശം സമർപ്പിച്ചതും നടപ്പിലാക്കിയതും. വി. ലൂക്കോസിന്റെ മദ്ധ്യസ്ഥത രോഗികളായെത്തുന്ന അസംഖ്യം വ്യക്തികൾക്കും പരിചാരകർക്കും ആശ്വാസവും സമാധാനവും സൗഖ്യവും പ്രദാനം ചെയ്യുമെന്ന് അച്ചന് ഉറപ്പുണ്ടായിരുന്നു. വെല്ലൂർ എത്തിക്കൊണ്ടിരുന്ന നേഴ്സിംഗ് വിദ്യാർത്ഥികൾക്കും നേഴ്സുമാർ, ഡോക്ടർമാർ, മറ്റ് ആതുരസേവകർ എന്നിവർക്കായി അച്ചൻ ആരംഭിച്ച ബൈബിൾ ക്ലാസ്സുകൾ ഇന്നും തുടരുന്നു. വി. ലൂക്കോസിനോടുള്ള പ്രത്യേക മമതയും ആദരവും മൂലം അദ്ദേഹത്താൽ വിരചിതമായ അപ്പോസ്തലപ്രവൃത്തികൾ അച്ചൻ പ്രത്യേക ശ്രദ്ധയോടെ വിലയിരുത്തി ഒരു വ്യാഖ്യാനഗ്രന്ഥം ചമച്ചു. പ്രസ്തുത പുസ്തകം സണ്ടേസ്കൂൾ പാഠാവലിയിൽ ഉൾപ്പെടുത്തിയിരുന്നത് പ്രത്യേകം ഓർക്കുന്നു.

ഞാൻ വൈദികസെമിനാരി വിദ്യാർത്ഥിയായിരിക്കേയാണ് അച്ചന്റെ വ്യക്തിഗത മഹത്വത്തെപ്പറ്റിയും അച്ചന്റെ വിലപ്പെട്ട സേവനങ്ങളെപ്പറ്റിയും വളരെ വ്യക്തമായി മനസ്സിലാക്കിയത്. വൈദികസെമിനാരി അദ്ധ്യാപകനായിരിക്കേ വൈദിക വിദ്യാർത്ഥികളുടെ മുമ്പിൽ വിശ്വസ്ഥിരതയും നിഷ്ഠയും ചിട്ടയുമുള്ള മാതൃകാ അദ്ധ്യാപകനാകുവാൻ സാധിച്ചിരുന്നുവെന്നതിന് സാക്ഷികൾ ഏറെയാണ്. സ്നേഹം പകർന്നു നൽകി വിദ്യാർത്ഥികളിൽ നിന്നും സ്നേഹവും ആദരവും പിടിച്ചുപറ്റുവാൻ അദ്ദേഹത്തിനായത് ഒരു പ്രത്യേകത തന്നെ. അർഹരായ വൈദിക വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പ് നൽകത്തക്കവിധം എൻഡോവ്മെന്റ് ഫണ്ട് ക്രമീകരിക്കാൻ അദ്ദേഹം ആഗ്രഹിച്ചിരുന്നതുപോലെ ദിവംഗതനാകും മുമ്പ് തന്നെ സാധിച്ചത് ദൈവകൃപയായി കാണുന്നു. അദ്ദേഹം സ്വന്തമാക്കിയിരുന്ന ഒട്ടനവധി ഈടുറ്റ ഗ്രന്ഥങ്ങൾ കോട്ടയം വൈദിക സെമിനാരി ലൈബ്രറിയ്ക്ക് സംഭാവന ചെയ്യാനും അദ്ദേ

ഹത്തിന് സാധിച്ചു. സഭയെയും സഭയുടെ ഉന്നതവും ശ്രേഷ്ഠവുമായ വിശ്വാസസംഹിതയെയും ആഴമായി സ്നേഹിക്കുകയും കാത്തുപരിരക്ഷിക്കുവാൻ അക്ഷീണ പരിശ്രമം നടത്തുകയും ചെയ്തത് എല്ലാ കാലത്തെയും വൈദികർക്കും വൈദിക വിദ്യാർത്ഥികൾക്കും ഉത്തമ മാതൃക തന്നെ.

അച്ചന്റെ മറ്റൊരു പ്രവർത്തന മേഖലയായിരുന്നു എഴുത്തുകളിലൂടെയുള്ള സുവിശേഷീകരണം. സ്വയമേ ഒരു നല്ല വാഗ്മിയും ഉന്നത മൂല്യങ്ങളുള്ള ധ്യാന ഗുരുവും, പണ്ഡിതനുമായിരുന്നു അദ്ദേഹം. എഴുതിയ മികവുറ്റ ലേഖനങ്ങളും ഗ്രന്ഥങ്ങളും ഇന്നും മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രൗഢ സമ്പാദ്യങ്ങളിൽ പ്രമുഖസ്ഥാനത്ത് തന്നെയുണ്ട്. ചർച്ച് വീക്കിലി എന്ന വാരികയുടെ അസിസ്റ്റന്റ് എഡിറ്ററായി സേവനമനുഷ്ഠിക്കവേ അതിലൂടെ വെളിച്ചം കണ്ട ലേഖനങ്ങൾ ഇന്നും അർത്ഥപ്രമുഖതയിൽ ഉന്നതസ്ഥാനത്ത് തന്നെയാണ്. അദ്ദേഹത്തിന്റെ ലേഖനങ്ങളിലൂടെ വായനക്കാർക്ക് കൈമാറിയ ആത്മീയ വിജ്ഞാനം ആശയഗാംഭീര്യത്തിലും അർത്ഥപൂർണ്ണതയിലും അതിശ്രേഷ്ഠമായി ഇന്നും നിലകൊള്ളുന്നു.

മലങ്കരസഭയിൽ വളരെ പ്രഖ്യാതരായ മാത്യൂസ് മാർ അത്താനാസിയോസ് (പിന്നീട് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവ), മാത്യൂസ് മാർ കൂറിലോസ് (പിന്നീട് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ), ഫാ. എം. വി. ജോർജ്ജ് (പിന്നീട് ഗീവർഗീസ് മാർ ഒസ്താത്തിയോസ്), ഫാ. പോൾ വർഗീസ് (പിന്നീട് ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്) എന്നീ പിതാക്കന്മാരുടെ ചിന്തകളിൽ പങ്കുകാരനും ആത്മാർത്ഥ സ്നേഹിതനും ഉത്കൃഷ്ട ചിന്തകൾ പങ്കുവെച്ച് വന്നിരുന്നതുമായ ഫാ. സി. ഇ. ജോർജിന്റെ വേർപാട് പ. സഭയ്ക്ക് ഒരു തീരാനഷ്ടം തന്നെയാണ്. എങ്കിലും ഇന്ന് അവരെല്ലാവരും ഒരുമിച്ച് പ. സഭയ്ക്കും സഭാമക്കൾ ഏവർക്കുംവേണ്ടി മദ്ധ്യസ്ഥത അണയ്ക്കുന്നുവെന്ന് തന്നെ വിശ്വസിക്കുന്നു.

അച്ചന്റ വേർപാടിനുശേഷം ഭൗതികശരീരം ദൈവാലയത്തിലേക്ക് എടുക്കുമ്പോൾ അദ്ദേഹത്തിന്റെ പിതാവ് ഗദ്ഗദകണ്ഠനായി എന്നെ യാത്ര അയക്കേണ്ട എന്റെ മകനെ ഞാൻ യാത്ര അയക്കേണ്ടി വന്നുവല്ലോ എന്നു പറഞ്ഞ് വിലപിച്ചത് ഇന്നും പലരും ഓർമ്മിക്കുന്നു. ദൈവാലയത്തിലെ അനേക ചരമ പ്രസംഗങ്ങളിൽ എം. വി. ജോർജ് അച്ചന്റെ പ്രസംഗം പ്രത്യേകം പ്രസ്താവ്യമാണ്. 'കൊല്ലാട് കുന്നിലെ വിശുദ്ധൻ' എന്നാണ് അദ്ദേഹം അച്ചനെ വിശേഷിപ്പിച്ചത്.

അച്ചൻ ദിവംഗതനായപ്പോൾ കൽക്കത്താ ബിഷപ്സ് കോളജിൽ സഹപാഠി കൂടിയായിരുന്ന മാത്യൂസ് മാർ കൂറിലോസിന് (പിന്നീട് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ) അന്ന് നാട്ടിൽ ഇല്ലാതിരുന്നതുകൊണ്ട് അച്ചന്റെ സംസ്ക്കാര ശുശ്രൂഷയിൽ സംബന്ധിക്കുവാൻ സാധിച്ചിരുന്നില്ല. അദ്ദേഹം നാട്ടിൽ തിരിച്ചെത്തിയപ്പോൾ വേഗത്തിൽ തന്നെ കൊല്ലാട് പള്ളിയിൽ ബലി അർപ്പിച്ച് അച്ചന് ആദരാഞ്ജലികൾ അർപ്പിച്ച് ഹൃദയസ്പർശിയായ ഒരു പ്രസംഗം ചെയ്തു. അച്ചൻ ചെറുപ്പത്തിൽ തന്നെ രോഗാതുരനായതുകൊണ്ട് മാത്രമാണ് അദ്ദേഹത്തെ മേല്പട്ടസ്ഥാനത്തേക്ക് തിരഞ്ഞെടുക്കാഞ്ഞതെന്നും അല്ലെങ്കിൽ തീർച്ചയായും ഒരു മെത്രാപ്പോലീത്തായാകുവാനുള്ള സർവ്വ കഴിവുകളും ഉള്ള ഒരു വൈദിക ശ്രേഷ്ഠനായിരുന്നു ഫാ. സി. ഇ. ജോർജ്ജ് എന്നും അദ്ദേഹം പ്രസ്താവിച്ചതും ഇന്നും ഓർക്കുന്നു.

ജീവിതം കൊണ്ടും സന്ദേശങ്ങൾ കൊണ്ടും ആരാധനകളിലെ ആത്മാർത്ഥതകൊണ്ടും മറ്റുള്ളവരെക്കുറിച്ചുള്ള കരുതലിലും, വിളങ്ങി ശോഭിച്ചിരുന്ന വൈദികശ്രേഷ്ഠൻ നമുക്കെല്ലാവർക്കും ഉത്തമ മാതൃകയും, അത്താണിയുമാണ്. അച്ചന്റെ മദ്ധ്യസ്ഥത ഏവർക്കും ശരണവും സങ്കേതവുമാകട്ടെ. രോഗാതുരനായ അച്ചന്റെ പ്രത്യേക നിർക്കർഷത മൂലമാണ് സാധാരണ പതിവിന് വിപരീതമായി കൊല്ലാട് പള്ളിയുടെ ഏറ്റവും പടിഞ്ഞാറെ അറ്റത്ത് അച്ചന്റെ കബറിടം ഒരുക്കപ്പെട്ടത്. വി. മദ്ബഹായുടെ നേരെ പടിഞ്ഞാറായി സ്ഥിതിചെയ്യുന്ന കബറിടത്തിലേക്ക് വി. മദ്ബഹായിൽ നിന്നും പടിഞ്ഞാറ് ഭാഗത്തോട്ടുള്ള ധൂപാർപ്പണം ഏറ്റുവാങ്ങി പ. സഭയ്ക്കും സഭാമക്കൾക്കും വിശിഷ്യാ കൊല്ലാട് പള്ളി ഇടവകാംഗങ്ങളായ വാങ്ങിപ്പോയവർക്കും ജീവനോടുകൂടിയിരിക്കുന്ന എല്ലാവർക്കും ദൈവസന്നിധിയിൽ അദ്ദേഹം മദ്ധ്യസ്ഥത അണയ്ക്കുന്നു എന്ന് ശക്തമായി വിശ്വസിക്കുന്നവരിൽ ഒരാളാണ് ഞാൻ. ❑

# വ്യാജ പ്രസ്താവനകൾ അവസാനിപ്പിക്കണം: ഓർത്തഡോക്സ് സഭ

പാമ്പാടി: ഓർത്തഡോക്സ് സഭയുടെ പള്ളിയായ മണർകാട് സെന്റ് മേരീസ് പള്ളിയെ സംബന്ധിച്ച് പാത്രിയർക്കീസ് വിഭാഗം പ്രചരിപ്പിക്കുന്നത് സത്യ വിരുദ്ധവും,നീതിന്യായ കോടതികളെ വെല്ലുവിളിക്കുന്നതുമായ കാര്യങ്ങൾ ആണെന്ന് മെത്രാസന സെക്രട്ടറി ഫാ. പി കെ. കുറിയാക്കോസ് മണർകാട് പള്ളി ഇടവകയോഗം ഉൽഘാടനം ചെയ്തുകൊണ്ട് പ്രസ്താവിച്ചു.

കോട്ടയം ജില്ലാകോടതിയിൽ നിന്നും സമീപകാലത്തുണ്ടായ വിധിന്യായം ദീർഘനാളത്തെ വാദപ്രതിവാദങ്ങൾക്ക് ശേഷം വിധിച്ചതാണ്. അഞ്ചംഗ നിയമജ്ഞരെ വച്ചാണ് പാത്രിയർക്കീസ് വിഭാഗം കോടതിയിൽ വാദിച്ചത്, വാദിക്കുവാനും തെളിവുകൾ സമർപ്പിക്കുവാനും വേണ്ടി ധാരാളം അവസരങ്ങളാണ് കോടതി നൽകിയിട്ടുള്ളത്. മണർകാട് പള്ളിയിൽ സേവനം ചെയ്തിട്ടുള്ള വികാരിമാരും അവരെ അവിടെ നിയോഗിച്ച മെത്രാന്മാരും ആരൊക്കെയാണെന്ന് പരിശോധിച്ചാൽ തന്നെ കാര്യങ്ങൾ വ്യക്തമാകും. വ്യാജ പ്രസ്താവനകൾ പുറപ്പെടുവിച്ച് നീതിന്യായ വ്യവസ്ഥകളെ നിഷേധിക്കുന്ന രീതി ഇനിയും തുടരരുതെന്ന് അദ്ദേഹം കൂട്ടിച്ചേർത്തു.

പള്ളിയുടെയും പള്ളി സ്വത്തുകളുടെയും ഗുണഭോക്താക്കൾ ഇടവകക്കാർ തന്നെയാണെന്നും മറിച്ചുള്ള അടിസ്ഥാനരഹിത പ്രസ്താവനകളിൽ ഇടവക വിശ്വാസികൾ ആശങ്കപ്പെടേണ്ടതില്ലെന്നും ഇടവക വികാരി ഫാ. ലൈജു മർക്കോസ് അധ്യക്ഷപ്രസംഗത്തിൽ പ്രസ്താവിച്ചു. പള്ളിയിൽ നിലവിലുള്ള അ,ആ,ഇ സ്ളാബുകളായി ഇടവകക്കാരെ വേർതിരിച്ചിട്ടുള്ളതും,ഇടവക പട്ടക്കാരോടുള്ള വേർതിരുവുകളും അവസാനിപ്പിച്ച് ഭരണഘടനനുസൃതം പള്ളി ഭരിക്കപ്പെടുമെന്നും കൈക്കാരൻ വി.വി മാത്യു പ്രസ്താവിച്ചു. കൈക്കാരൻ സന്തോഷ് ജോർജ് സ്വാഗതവും സെക്രട്ടറി എം. എ. ചെറിയാൻ നന്ദിയും രേഖപ്പെടുത്തി.



## ജോസിന്റെ ആടുജീവിതത്തിന് തണലായി ബഥനി സ്കൂൾ

ആരോരും തുണയില്ലാതെ ആടുകളുമൊത്ത്പൊളിഞ്ഞ്വീഴാറായ കുടിലിൽ വർഷങ്ങളായി തനിച്ച് താമസിക്കുകയായിരുന്ന ജോസിനും അഞ്ച് ആടുകൾക്കും തണലായി കുന്നംകുളം ബഥനി സ്കൂളിലെ ഫാ. പത്രോസും ഫാ. ബെഞ്ചമിനും. കുന്നംകുളം നെഹ്റു നഗറിൽ ടാർപ്പായ കൊണ്ട്മറച്ച കുടിലിലാണ്ജോസ് താമസിച്ചിരുന്ന അവിവാഹിതനായ ജോസിന്കൂട്ടായി ആടുകൾ മാത്രമാണ്ഉണ്ടായിരുന്നത് ആടുകളെ വളർത്തുന്നുണ്ടെങ്കിലും പാല് പോലും ഇയാൾ വിൽപ്പന നടത്തില്ല. എല്ലാം ആടിന്റെ കുട്ടികൾക്കു നൽകും. താൻ ഭക്ഷണം കഴിച്ചില്ലെങ്കിലും ആടുകൾക്കുള്ള ഭക്ഷണം ജോസ്മുടങ്ങാതെയെത്തിക്കും. മറ്റു വരുമാനങ്ങളില്ലാത്തതിനാൽ നാട്ടുകാരുടെ സഹായത്തിലായിരുന്നു ജോസ് ഓരോ ദിവസവും തള്ളി നീക്കിയിരുന്നത്

കഴിഞ്ഞ തിരുവേണത്തിന് ജോസിന് സഹായം നൽകുന്നതിനായെത്തിയ കുന്നംകുളം സ്വദേശി അജിത്ത്എം ചീരനാണ് ജോസിന്റെ ജീവിത സാഹചര്യം കണ്ട്പുതിയ വീട്നിർമിച്ച് നൽകാമെന്ന്അറിയിച്ചത് എന്നാൽ ജോസിനും ആടുകൾക്കും താമസിക്കാൻ മറ്റൊരു സ്ഥലം ആവശ്യമായി വന്നതോടെയാണ് ഫാ. പത്രോസും ഫാ. ബെഞ്ചമിനും തങ്ങൾ താമസിക്കുന്ന ബഥനി സ്കൂളിൽ ജോസിനും ആടുകൾക്കും താമസ സൗകര്യമൊരുക്കിയത് താമസവും ഭക്ഷണവും, പുതിയ വസ്ത്രവും കൂടാതെ ജോസിന്റെ പൊന്നോമനകളായ ആടുകൾക്ക് വിശാലമായി മേഞ്ഞുനടക്കാൻ ബഥനി സ്കൂളിന്റെ മൈതാനവും ലഭിച്ചതോടെ ഏറെ സന്തോഷത്തിലായിരുന്ന ജോസിന്റെ സന്തോഷം ഇരട്ടിയാക്കി ഇപ്പോൾ പുതിയ ഭവനവും ലഭിച്ചു. ഡോ. ഗീവർഗീസ് മാർ യൂലിയോസും നാട്ടുകാരും ഭവന നിർമ്മാണത്തിനു സാമ്പത്തിക കൈത്താങ്ങൽ നൽകി.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




**വിശ്വാസ പഠനം**

# പ്രകാശത്തിന്റെ നിറവ്

## യുവതലമുറയുടെ കൗദാശിക ജീവിതം

**ഫാ. ഡോ. കെ. എം. ജോർജ്**

### കുരിശു വരയ്ക്കണം

കുരിശ് സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും ക്ഷമയുടെയും നിരപ്പിന്റെയും സംരക്ഷണത്തിന്റെയും വീണ്ടെടുപ്പിന്റെയും ഏറ്റവും ഉന്നത മൂല്യമുള്ള പ്രതീകമാണ്. ക്രൈസ്തവരെ സംബന്ധിച്ചിടത്തോളം പരസ്യമായ ആരാധനയിലാകട്ടെ, വ്യക്തിപരമായ പ്രാർത്ഥനയിലാകട്ടെ, ദൈനംദിന ജീവിതത്തിലെ വിവിധ അവസരങ്ങളിലാകട്ടെ, കുരിശുവരയ്ക്കുന്നത് ക്രൈസ്തവസഭയുടെ ആദിമുതലുള്ള ഏറ്റവും വിലമതിക്കുന്ന ഒരു ഭാവപ്രകടനമാണ്.

നാം നമ്മുടെ വലതുകരത്തിന്റെ ആദ്യത്തെ മൂന്നു വിരലുകൾ ചേർത്തു പിടിക്കുന്നു; ഇത് പരിശുദ്ധ ത്രിത്വത്തെ പ്രതിഫലിപ്പിക്കുന്നു, ഒപ്പം മർത്യീകരണം ചെയ്ത ക്രിസ്തുവിന്റെ മനുഷ്യ, ദൈവ ഭാവങ്ങളുടെ സംയോജിതയേയും. ഈ മൂന്നു വിരലുകളും ഒന്നായി നെറ്റിയിലേക്കും അവിടെനിന്ന് നെഞ്ചിലേക്കും തുടർന്ന് ഇടതുതോളിലേക്കും അവിടെനിന്ന് വലതുതോളിലേക്കും കൊണ്ടുവരികയാണ് ചെയ്യുന്നത്. ഈ ക്രിയയുടെ പരമ്പരാഗത വ്യാഖ്യാനം ഇങ്ങനെയാണ്: നാം നടത്തുന്ന ഈ കുരിശുവരയ്ക്കൽ വിശുദ്ധ ത്രിത്വത്തിലെ രണ്ടാമത്തെ ആളത്തം സ്വർഗ്ഗത്തിൽ നിന്ന് ഭൂമിയിലേക്ക് ഇറങ്ങിവന്ന് ഇടത്തേതിന്റെ മക്കളാകുന്ന നമ്മെ വലത്തേതിന്റെ മക്കളായി വീണ്ടെടുക്കുന്നു എന്നതിന്റെ പ്രതീകാത്മകമായ അവതരണമാണ്.

പുരോഹിതൻ ജനങ്ങളെയോ ഭവനത്തെയോ വസ്തുക്കളെയോ വാഹനത്തെയോ അതുപോലെ എന്തിനെ ആയാലും വലതുകൈയിലെ തള്ളവിരൽ കൊണ്ട് കുരിശടയാളം കാണിക്കുന്നുണ്ട്. പരസ്യമായ ആരാധനാ വാഴ്വുകളിൽ ഇതു ചെയ്യുവാൻ പുരോഹിതരെ മാത്രമാണ് അധികാരപ്പെടുത്തിയിരിക്കുന്നത്. എന്നാൽ വ്യക്തിപരമായ നിലയിൽ ആർക്കും അവരവർക്ക് താൽപര്യം ഉള്ള എന്തിന്റെമേലും സ്വന്തം ശരീരത്തിൽ കുരിശു വരയ്ക്കുന്നതുപോലെ ഇത് ചെയ്യാവുന്നതാണ്. ഇത് ത്രീയേക ദൈവത്തിന്റെ സംരക്ഷണത്തിനും സൗഖ്യദാനത്തിനും വേണ്ടിയുള്ള പ്രാർത്ഥനയും അനുഗ്രഹവും ആണ്.

### ഇന്ദ്രിയങ്ങൾക്കുള്ള കൗദാശിക ക്രിയകൾ

#### കാഴ്ച

നമ്മൾ വളരെ നയനാനന്ദകരമായ ഒരു ഭൂപ്രദേശം കാണുമ്പോൾ, അരോഗദൃഢഗാത്രനും ആകാരഭംഗിയുള്ളവനുമായ ഒരു വ്യക്തിയെ കാണുമ്പോൾ, പ്രകൃതിയിൽ സുന്ദരമായ വസ്തുക്കളെ കാണുമ്പോൾ, തന്റെ മഹാദയവ് വാരിക്കോരി പ്രകൃതിയിലെ വിവിധ വസ്തുക്കളുടെമേലും മനുഷ്യരുടെമേലും നിർലോപമായി ചൊരിഞ്ഞിരിക്കുന്ന ദൈവത്തെ മഹത്വപ്പെടുത്തണം, സ്തുതിക്കണം. ദൈവദൃഷ്ടിയിൽ ഓരോ വസ്തുവിനും കല്പിക്കപ്പെട്ടിരിക്കുന്ന മൂല്യം നാം തിരിച്ചറിയുമ്പോഴാണ് വാസ്തവത്തിൽ, വാനമേഘങ്ങൾക്കിടയിൽ തിളങ്ങിനിൽക്കുന്ന നക്ഷത്രം മുതൽ മുൾപ്പടർപ്പുകൾക്കിടയിലെ പുൽനാമ്പുപോലും എത്രയോ മനോഹരമായിരിക്കുന്നുവെന്ന ബോധ്യം നമ്മളെ ഭരിക്കുന്നത്. ദൈവദൃഷ്ടിയിൽ ഭംഗിയില്ലാത്തവയായി യാതൊന്നും തന്നെയില്ല. സൃഷ്ടിക്കപ്പെട്ട സർവ്വതിലും ദൈവസ്നേഹത്തിന്റെയും ദൈവേച്ഛയുടെയും മായാത്ത മുദ്ര ഉണ്ടായിരിക്കും.

**പ്രാർത്ഥന:** സൗന്ദര്യത്തിന്റെ സ്രഷ്ടാവായ കർത്താവെ, നീ എനിക്ക് എന്റെ കണ്ണിന്റെ കാഴ്ചശക്തിയിലൂടെ അനുവദിച്ചുതന്നിരിക്കുന്ന വലിയ സന്തോഷത്തെപ്രതി ഞാൻ നിനക്ക് നന്ദി പറയുന്നു; നിന്റെ പ്രകാശത്തിൽ, നീ സൃഷ്ടിച്ച സൗന്ദര്യത്തിൽ ഞാൻ ആഹ്ലാദിക്കട്ടെ.

#### കേഴ്വി

കാഴ്ചപോലെ കേഴ്വിക്കും വിവിധ തലങ്ങളുണ്ട്. കേൾക്കുന്നവയിൽ തന്നെ പലതും നമ്മൾ ശ്രദ്ധിക്കാറില്ല. പ്രപഞ്ചത്തിന്റെ താളത്തിന് അനുസൃതമായി ശ്രദ്ധ പതിപ്പിക്കുവാൻ സാധ്യമാകുകയെന്നത് ഒരു വലിയ ദാനം തന്നെയാണ്. പലതരം ചെറുപ്രാണികളുടെ നേർമ്മയായ ശബ്ദങ്ങളിൽ തുടങ്ങി മനുഷ്യരുടെ ദീർഘനിശ്വാസങ്ങളും ഏങ്ങലുകളും വഴി സ്തോത്രഗീതങ്ങളുടെ മധുരിമയിലേക്ക് നമുക്ക് കടന്നുചെല്ലാം. കേഴ്വിയുടെ പാരമ്യം സൃഷ്ടിയിൽ മുഴങ്ങിയ ദൈവസ്വരം തന്നെയത്രെ. നമുക്ക് നമ്മുടെ കർണ്ണപുടങ്ങളെ ഒരുക്കിനിർത്താം. ദൈവസൃഷ്ടിയുടെ വ്യതിരക്ത സ്ഫുരണങ്ങൾക്കായി നമുക്ക് കാതോർക്കാം.

**പ്രാർത്ഥന:** കർത്താവേ, പ്രകൃതിയുടെ ആശ്വാസദായകമായ മൗനത്തി

**The Luminous Way: Sacramental Living for Young People**

എന്ന ഗ്രന്ഥത്തിന്റെ പരിഭാഷ.
പരിഭാഷകൻ: ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ.




**പ്രകാശത്തിന്റെ നിറവ്**

**യുവതലമുറയുടെ കൗദാശിക ജീവിതം**

**കൗദാശിക ജീവിതം എന്ന ജീവിതശൈലിയോട് താൽപര്യമുള്ള ചെറുപ്പക്കാർക്കും അല്ലാത്തവർക്കും ഉപയുക്തമാകുമെന്ന് പ്രത്യാശിക്കുന്ന ഒരു ലളിതമായ ചെറു ഗ്രന്ഥമാണിത്. സഭയുടെ വിശുദ്ധ രഹസ്യങ്ങളെക്കുറിച്ച് അഥവാ കൂദാശകളെക്കുറിച്ച് വിശദമായതോ ദൈർഘ്യമായതോ ആയ സൈദ്ധാന്തിക വ്യാഖ്യാനങ്ങളൊന്നും ഇതിൽ ചേർത്തിട്ടില്ല. മറിച്ച് ദൈനംദിന ജീവിതത്തിന്റെ ഭാഗമാക്കി മാറ്റാവുന്ന ഏതാനും അഭ്യാസങ്ങളും പ്രാർത്ഥനകളും നിർദ്ദേശിക്കുക മാത്രമാണ് ചെയ്തിരിക്കുന്നത്. പലരും ഇവ ജീവിതത്തിൽ പരീക്ഷിച്ചു നോക്കുകയും വ്യക്തിപര ആത്മീയ തീർത്ഥയാത്രയിൽ വളരെ പ്രയോജനപ്രദം എന്ന് അനുഭവിച്ചറിയുകയും ചെയ്തിട്ടുണ്ട്.**



നായി, പക്ഷികളുടെയും ഇതര സൃഷ്ടികളുടെയും ആഹ്ലാദശബ്ദങ്ങൾക്കായി, എന്റെ ചെവികളെ തുറക്കണമേ. നിന്റെ വചനം എന്റെ കേഴ്വിയെ രൂപാന്തരപ്പെടുത്തണമേ.

### ഘ്രാണം

ആന, നായ മുതലായ ചില മൃഗങ്ങളുടെ ഘ്രാണശക്തി വളരെ തീക്ഷ്ണമാണ്. വേദപുസ്തക പാരമ്പര്യത്തിൽ മന്നാ സുഗന്ധവർഗ്ഗങ്ങളോട് ബന്ധപ്പെട്ടിരിക്കുന്നു. സുഗന്ധം ജീവനെ സൂചിപ്പിക്കുന്നുവെങ്കിൽ ദുർഗന്ധം മരണത്തിന്റെ സൂചനയാണ്.

പൊതുവെ വൃക്ഷങ്ങളുടെയും സസ്യങ്ങളുടെയും പുഷ്പങ്ങൾക്കും ഇലകൾക്കും മാധുര്യമുള്ള സുഗന്ധം ആണുള്ളത്. സന്തോഷദായകമായ സുഗന്ധം ലഭിക്കുവാനായി ആരാധനാവേളകളിൽ വിവിധതരം സുഗന്ധവർഗ്ഗങ്ങൾ ഉപയോഗിക്കാറുണ്ട്.

ഒരു പുഷ്പത്തിന്റെ സുഗന്ധം അനുഭവിക്കുമ്പോൾ ആഹ്ലാദദായകമായ അനുഭവത്തെയോർത്ത് ദൈവത്തോട് നന്ദി പറയണം; വൈവിദ്ധ്യമാർന്ന സുഗന്ധത്തിനായി ദൈവത്തെ സ്തുതിക്കണം.

**പ്രാർത്ഥന:** കർത്താവേ, സുഗന്ധദായകമായ വൈവിദ്ധ്യമാർന്ന പൂക്കളെയോർത്ത്, ഇലകളെയോർത്ത്, പഴങ്ങളെയോർത്ത്, സുഗന്ധവർഗ്ഗങ്ങളെയോർത്ത് ഞാൻ നിനക്ക് കൃതജ്ഞതയർപ്പിക്കുന്നു. നിന്റെ ജീവദായകമായ സ്നേഹത്തിന്റെ മധുരഗന്ധത്തിൽ ആഹ്ലാദമനുഭവിക്കുവാൻ എനിക്ക് സംഗതിയാകണമേ.

### രുചി

രുചി ഭക്ഷണത്തോട് ബന്ധപ്പെട്ടാണിരിക്കുന്നത്. രുചി തോന്നിക്കുന്ന ഭക്ഷണ പദാർത്ഥങ്ങളാണല്ലോ നാം കഴിക്കാറുള്ളത്. രുചിയ്ക്ക് വിശപ്പിനോടും ബന്ധമുണ്ട്. നല്ല വിശപ്പുണ്ടെങ്കിൽ ഏതു ഭക്ഷണവും രുചികരമായി അനുഭവപ്പെടുന്നു. ഒരുവന്റെ രുചിയുടെ അനുഭവങ്ങൾ ഭക്ഷണം പാചകം ചെയ്ത ആളുകൾക്ക് വേദനയുളവാക്കുവാനും അവരെ ഇകഴ്ത്തുവാനും കാരണമാകുന്നുവെങ്കിൽ അത് രുചിയുടെ ദുർവിനിയോഗമാണെന്ന് പറയേണ്ടതായി വരും. അത് ഭക്ഷണം എന്ന ദാനത്തിന്റെ കൗദാശികത നഷ്ടപ്പെടുവാൻ സംഗതിയാകും. നമ്മുടെ രുചി എന്ന ഇന്ദ്രിയം സദാ നിയന്ത്രണവിധേയമായിരിക്കണം.

അതുകൊണ്ട് നമ്മുടെ ഉപവാസത്തിൽ ഭക്ഷണത്തോടുള്ള അമിതാഹ്ലാദം ഒഴിവാക്കുകയും രുചിഭേദങ്ങൾക്ക് മിതത്വം വരുത്തുകയും ചെയ്യുന്നു. വളരെ രുചികരമായ ഒരു മാമ്പഴമോ അതുപോലെ മറ്റെന്തെങ്കിലും പഴവർഗ്ഗമോ കഴിക്കുമ്പോൾ കൃതജ്ഞതാ സ്തോത്രത്തോടെ വേണം അവയെ ആസ്വദിക്കേണ്ടത്. ഓരോ പഴവർഗ്ഗത്തിനും അതിന്റേതായ ഒരു രുചി ഉണ്ട്. അതുകൊണ്ട് പ്രകൃതിയിൽ വൈവിദ്ധ്യമാർന്ന രുചിഭേദങ്ങൾ നമുക്ക് സമൃദ്ധമായി ലഭ്യമാണ്. അവയുടെ രുചി ആസ്വദിക്കുമ്പോൾ ദൈവത്തിന് കൃതജ്ഞതയർപ്പിക്കുക, അങ്ങനെ അവയെ കൗദാശികമാക്കിയെടുക്കണം. സങ്കീർത്തന രചയിതാവ് പറയുന്നത് ഇങ്ങനെയാണ്: "കർത്താവ് നല്ലവനാകുന്നുവോ എന്ന് രുചിച്ചു നോക്കുവീൻ."

ഔദ്യോഗികതലത്തിൽ വൈൻ, ചായ ഇവ രുചിച്ചു നോക്കി അവയുടെ നിലവാരം അളക്കുന്ന വിദഗ്ദ്ധർ ഇന്നുണ്ട്; അവർ ഈയൊരു പ്രക്രിയയിൽ വ്യാപൃതരാകുമ്പോൾ അവരെ ശ്രദ്ധിച്ചു നോക്കുന്നത് രസകരമായ അനുഭവമാണ്. അവർ സൂക്ഷ്മതയോടെ അവയെ നോക്കുന്നു, അവയുടെ നിറഭേദങ്ങൾ ശ്രദ്ധിക്കുന്നു, പ്രകാശരശ്മികൾ കടത്തിവിടുന്നു, അവയുടെ ഗന്ധം പരിശോധിക്കുന്നു, അവസാനം രുചിച്ചുനോക്കിക്കൊണ്ട് അവയുടെ നിലവാരം മനസ്സിലാക്കുന്നു.

വൈൻ രുചിച്ചു നോക്കുന്ന വിദഗ്ദ്ധൻ വളരെ തുച്ഛമായ അളവു മാത്രം എടുത്താണ് രുചിക്കുന്നത്. കൂടുതൽ എടുത്ത് രുചിക്കുന്നപക്ഷം അതിന്റെ തനത് രുചി അപഗ്രഥിക്കുവാനുള്ള കഴിവ് താമസംവിനാ നഷ്ടമായിപ്പോകും. നമ്മളെ സംബന്ധിച്ചും ഇത് ബാധകമാണെന്നോർക്കുക. ഭക്ഷണം രുചിക്കുന്നതും കഴിക്കുന്നതും നിശ്ചിതമായ നിയന്ത്രിത അളവിൽ മാത്രമായിരിക്കേണ്ടതാണ്. അങ്ങനെയെങ്കിൽ ആരോഗ്യകരമായ ഒരു ജീവിതം നയിക്കുവാൻ നമുക്ക് സാദ്ധ്യമാകും. ഭക്ഷണത്തിന്റെ രുചി ഓർത്ത് ദൈവത്തിന് നന്ദി പറയണം.

**പ്രാർത്ഥന:** ദൈവമായ കർത്താവേ, നിന്റെ കൃപയും ഔദാര്യവും ഓർത്ത് നീ ഞങ്ങൾക്ക് ദാനമായി തന്ന രുചിയെ ആസ്വദിക്കുവാൻ ഞങ്ങൾക്ക് സംഗതിയാകണമേ. നിന്റെ നന്മയെ രുചിച്ചറിയുവാൻ ഞങ്ങൾക്കിടയാകണമേ. പാപത്തിന്റെ കലർപ്പുള്ള രുചികൾ അനുഭവിക്കുവാനും അങ്ങനെ വിശുദ്ധ സൃഷ്ടിയെ മലീമസമാക്കുവാനും ഞങ്ങൾക്കിടയാകരുതേ.

### സ്പർശനം

ആരോടെങ്കിലും ഹസ്തദാനം ചെയ്യുമ്പോൾ നമ്മുടെ ഹൃദയത്തിൽ ആ വ്യക്തിയെ അനുഗ്രഹിക്കണം. ഒരു നവജാത ശിശുവിനെ സംബന്ധിച്ചിടത്തോളം പ്രാഥമിക ഇന്ദ്രിയാനുഭവം സ്പർശനമാണ്; അതിന്റെ അമ്മയുടെ ശരീരവുമായുള്ള സ്പർശനം; ഒമ്പതു മാസം അമ്മയുടെ ശരീരം തന്നെയായിരുന്നുവല്ലോ ശിശുവിന്റെ ശരീരവും. നമ്മുടെ പരിണാമ പ്രക്രിയയിലൂടെ പുറകോട്ടു യാത്ര ചെയ്യുമ്പോൾ എല്ലാവരുടെയും ശരീരം ഒന്നായിരുന്നു എന്ന് മനസ്സിലാക്കാൻ സാധിക്കും. അതായത് ഒരുവന്റെ ശരീരം നാം സ്പർശിക്കുമ്പോൾ ആ മനുഷ്യന്റെ ശരീരത്തോട് ഏകീഭവിക്കുകയാണ് ചെയ്യുന്നത്. ഈയൊരു സമഭാവനയിൽ സന്തോഷിച്ചുകൊണ്ടുവേണം ഹസ്തദാനം ചെയ്യുവാൻ. ഹൃദയത്തിൽ അയാൾക്കുവേണ്ടി പ്രാർത്ഥിക്കുകയും വേണം. സ്പർശനം സൗഖ്യത്തിനും നിദാനമാണ്. അത് വേർപിരിഞ്ഞവയെ സംയോജിതമാക്കുന്നു. അത് വിഘടനതയെയും വിഭാഗീയതയെയും അതിജീവിക്കുന്നു. അതുകൊണ്ട് എല്ലാ അർത്ഥത്തിലും സ്പർശനം എന്ന അഭ്യാസം ജീവിതത്തിന്റെ ഭാഗം ആകണം; ഓർക്കുക മറ്റുള്ളവരോടുള്ള സ്നേഹത്തിന്റെ പ്രതിഫലനമാകുമ്പോൾ അത് ഒരു വിശുദ്ധ സ്പർശനവും കൗദാശിക ക്രിയയും ആയിത്തീരും.

**പ്രാർത്ഥന:** ശരീര, ആത്മ, മനസ്സുകളുടെ കർത്താവേ, നിന്റെ ജീവനുള്ള ശരീരത്തിന്റെ സംബന്ധത്താൽ എന്റെ സഹോദരനോട് എന്നെ ഒരുമനപ്പെടുത്തണമേ. എന്റെ സ്പർശനം ഇരുവർക്കും സൗഖ്യത്തിനും പ്രത്യാശയ്ക്കും കാരണമായിത്തീരണമേ.

### വായനയും പഠനവും

പരമ്പരാഗതമായി, ഇന്ത്യയിൽ പഠനത്തിനുള്ള ടെക്സ്റ്റ് ബുക്കുകളെ വിശുദ്ധമായാണ് കണ്ടുവരുന്നത്. കുട്ടികൾ അവയെ താഴേക്കിടുവാനോ ചവിട്ടുവാനോ രക്ഷകർത്താക്കൾ അനുവദിക്കില്ല. അക്ഷരമാലയിലെ ഓരോ അക്ഷരത്തെയും വിശുദ്ധമായിട്ടാണ് കാണുന്നത്, കാരണം അവയെ ശരിയായി ഉപയോഗിക്കുന്നുവെങ്കിൽ അവ യഥാർത്ഥ ജ്ഞാനം നമുക്കു വെളിപ്പെടുത്തുന്നു. ഉദാഹരണത്തിന് ആദ്യ അക്ഷരം സ്രഷ്ടാവായ ദൈവത്തിന്റെ സ്ഥാനത്ത്, സർവ്വസൃഷ്ടിയുടെയും ഉറവിടമായി ശൈവ പാരമ്പര്യം പഠിപ്പിക്കുന്നു. വിശുദ്ധ വേദപുസ്തകം കർതൃവചനങ്ങളുടെ പ്രതിധ്വനിയാണ്. "ഞാൻ ആൽഫയും ഒമേഗയും ആകുന്നു. ഒന്നാമത്തവനും അവസാനത്തവനും, ആദിയും അന്തവും

ആകുന്നു" (വെളിപാട് 22:3, ഗ്രീക്ക് അക്ഷരമാലയെ ആധാരമാക്കി).

പുസ്തകമോ കമ്പ്യൂട്ടറോ ടാബ്ലറ്റോ മൊബൈൽ ഫോണോ തുറക്കുമ്പോൾ ആദ്യം തന്നെ അതിന്മേൽ കുരിശടയാളം വരയ്ക്കണം, പരിശുദ്ധാത്മാവിന്റെ നടത്തിപ്പിനായി പ്രാർത്ഥിക്കണം.

**പ്രാർത്ഥന:** പരിശുദ്ധാത്മാവായ ദൈവമേ, എന്റെ മനസിനെയും ഹൃദയത്തെയും പ്രകാശിപ്പിക്കണമേ, പൈതൽ ആയിരുന്ന യേശുവിനെപ്പോലെ യഥാർത്ഥ അറിവിലും ജ്ഞാനത്തിലും ഞാൻ വളരുവാൻ ഇടയാകണമേ, നിന്റെ സ്നേഹം എന്നെ പൊതിയണമേ, ഈ ഉപകരണം ദൈവനാമ മഹത്വത്തിനും മറ്റുള്ളവരുടെ നന്മയ്ക്കും ആയി ഉപയോഗിക്കുവാൻ എനിക്ക് സംഗതിയാകണമേ.

### രക്ഷകർത്താക്കൾക്കും കൂടപ്പിറപ്പുകൾക്കും സ്നേഹിതർക്കും വേണ്ടി പ്രാർത്ഥിക്കണം

നമ്മുടെ മാതാപിതാക്കളെ ദിവസവും ഉള്ള പ്രാർത്ഥനകളിൽ ഓർത്തുകൊള്ളണം. അവരാണ് നിങ്ങളെ വലിയ സ്നേഹം പകർന്നുതന്ന് വളർത്തി വലുതാക്കിയത്. അവർ ഏറെ കഷ്ടപ്പെട്ടിട്ടുണ്ടാകാം, വേദന അനുഭവിച്ചിട്ടുണ്ടാകാം. അവരെ നമ്മുടെ ഹൃദയത്തിൽ അനുഗ്രഹിക്കണം. അവരോട് താഴ്മയായി പെരുമാറണം. അവരോട് മനസ്സലിവുണ്ടാകണം. ഒരുപക്ഷേ, അവർ നമ്മുടെ സങ്കൽപ്പങ്ങൾക്ക് തക്കവണ്ണം ആയിരിക്കുകയില്ല, നമ്മുടെ ഇഷ്ടങ്ങൾ മുഴുവനായി നിവർത്തിച്ചു തരുവാനും അവർക്ക് സാദ്ധ്യമായിട്ടുണ്ടാകില്ല.

നമ്മുടെ സ്നേഹിതരുമായുള്ള ബന്ധത്തിൽ എപ്പോഴും വിശ്വസ്തരായിരിക്കണം, അതുപോലെ പരസ്പരം ആശ്രയിക്കാവുന്നവരും ആയിരിക്കണം. ഒരിക്കലും സ്നേഹിതരെ കബളിപ്പിക്കരുത്, അവരെ ചൂഷണം ചെയ്യരുത്. യാതൊരു കാരണവശാലും അവരെ വഴിതെറ്റിക്കരുത്. സുഹൃദ്ബന്ധങ്ങൾ ഏറ്റവും മഹത്തായ ഒരു ദൈവദാനം ആണെന്ന് ഓർമ്മ വേണം. വളരെ സൂക്ഷ്മതയോടെ അവ പരിപാലിക്കപ്പെടണം. എപ്പോഴും നമ്മുടെ ആന്തരിക ആത്മീയ ഊർജ്ജത്താൽ സ്നേഹിതരുടെ സമ്മർദ്ദങ്ങൾക്കു വഴങ്ങി ധാർമ്മികതയ്ക്കു നിരക്കാത്തതോ അസാന്മാർഗ്ഗികമോ ആയ പ്രവൃത്തികളിൽ വ്യാപരിക്കാതെ ശ്രദ്ധിക്കണം. നമ്മൾ ക്രൈസ്തവ ആദർശങ്ങളിൽ ഉറച്ചുനിൽക്കുമ്പോൾ അവരുടെ ബഹുമാനവും സ്നേഹവും എന്നും നമുക്കൊപ്പം ഉണ്ടായിരിക്കും.

നമ്മൾ ആരെയെങ്കിലും മാനസികമായോ ശാരീരികമായോ മുറിപ്പെടുത്തിയിട്ടുണ്ടെങ്കിൽ, വിശേഷിച്ച് യാതൊരു കാരണവും കൂടാതെ തന്നെ ആരെങ്കിലും നമ്മെക്കുറിച്ച് അരുതാത്തവിധത്തിൽ ചിന്തിക്കുന്നുണ്ടെങ്കിൽ അവരെ നമ്മുടെ പ്രാർത്ഥനകളിൽ ഓർത്തുകൊള്ളണം. ക്ഷമയ്ക്കും നിരപ്പിനും വേണ്ടി പ്രാർത്ഥിക്കണം. ആത്മാർത്ഥതയോടെ ഇങ്ങനെ നാം ചെയ്യുന്നപക്ഷം തീർച്ചയായും ഇന്നല്ലെങ്കിൽ നാളെ നാം അതിന്റെ സദ്ഫലങ്ങൾ അനുഭവിക്കുക തന്നെ ചെയ്യും.

മറ്റുള്ളവരോട് പ്രകടിപ്പിക്കുന്ന സത്യസന്ധമായ ബഹുമാനമാണ് നല്ല ബന്ധങ്ങൾക്കു പുറകിലുള്ള രഹസ്യം. സ്വന്തം കൂടപ്പിറപ്പുകളോടായാലും, എതിർലിംഗ സുഹൃത്തുക്കളോടായാലും, ഭാര്യാഭർത്താക്കന്മാർ തമ്മിലായാലും ഇത് തികച്ചും ശരിയാണ്. ഒരു സുഹൃദ്ബന്ധത്തെ നിസ്സാരമായ ഒന്നായി കാണരുത്. ഏറ്റവും അടുപ്പം ഉള്ള ആത്മാർത്ഥ സുഹൃദ് ബന്ധമായാലും സത്യസന്ധമായ ബഹുമാനത്തോടെ തന്നെ അത് നിരന്തരം പരിപാലിക്കപ്പെടേണ്ടതാണ്. യഥാർത്ഥ സ്നേഹം മറ്റുള്ളവരിലെ സുകൃതങ്ങളെ ഉയർന്ന തലത്തിൽ കാണുന്നു. ഒരിക്കലും സ്വാർത്ഥ ഇച്ഛകളുടെ സഫലീകരണം യഥാർത്ഥ സ്നേഹത്തിന്റെ ഉദ്ദേശ്യമല്ല.

### ഉപസംഹാരം

ഗൗരവമായി പഠിക്കുമ്പോഴോ ജോലി ചെയ്യുമ്പോഴോ പശ്ചാത്തലമായി മൃദുവായ സംഗീതം താൽപര്യപ്പെടുന്ന ചെറുപ്പക്കാരുണ്ട്. ദൈവത്തോട് നന്ദി പ്രകാശിപ്പിക്കുന്ന, സ്തോത്രം അർപ്പിക്കുന്ന തുടർച്ചയായ മൗനപ്രാർത്ഥന ഇതിന് സമാനമത്രേ. നമ്മൾ ചെയ്യുന്നതോ പറയുന്നതോ ആയ ഓരോ അവസരത്തിനും പശ്ചാത്തലമായി, മൃദുസ്വര ഗാനവീചികളായി സഹജീവികളോട് മനസ്സലിവുള്ള സ്നേഹവും കരുതലും ഉണ്ടാകേണ്ടതാണ്. കൗദാശിക ജീവിതത്തിന്റെ രത്നച്ചുരുക്കമാണിത്. ഇത് സാവകാശം, ക്രമാനുഗതമായി നമ്മളെ കൂടുതൽ കൂടുതൽ ദൈവസാദൃശ്യത്തിലേക്ക് നയിക്കുന്നു. (അവസാനിച്ചു)



**മാർത്തോമാ സഭയുടെ മെത്രാപോലിത്ത തോമസ് മാർ തിമോത്തിയോസ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മാവേലിക്കര തെയോഭവൻ അരമനയിൽ സന്ദർശനം നടത്തി. സന്ദർശനം ഹൃദ്യവും ഊഷ്മളവുമായിരുന്നു എന്ന് ഭദ്രാസന സഹായ മെത്രാപ്പോലീത്താ അലക്സിയോസ് മാർ യൗസേബിയോസ് പ്രതികരിച്ചു.**

Article

# ST JOHN 3:30
# "HE MUST INCREASE, BUT I MUST DECREASE"


**Fr Mathew Cherian**

**(Vicar, St Thomas OSC Rajkot)**


Glory be to the Father, Son and Holy Spirit. The above verse taken from the gospel of St John is an epic in itself. This is a quotation by St John the Baptist about his Master and Lord Jesus Christ. This verse is exclusive in St John. In the synoptic gospels (St Mathew, Mark, Luke) there is no mention about this verse. The gospel of St John has a different theology and presentation. That's why many incidents mentioned in the gospel of St John is absent in the synoptic gospels, for example the dialogue between Jesus and the Samaritan woman.

St John the Baptist had a great responsibility of preparing the way for his Master. That's why he was very clear in his mission. "**I am not the Messiah, but I have been sent ahead of him" St John 3:28**. So in St John 3:30, he is making clear in which way he is going to prepare his master's way. He was only the medium and not the message.

Just like a candle burns and give light to others, so in that way we must work for our Lord. That's what St John the Baptist did. He stands with the truth and said what is true bluntly to the people and king Herod. Lord is truth. In the **sleeba namskaram** night vigil there is a song. ***'satyate snehichore putran vendi marichore, sattamare vazzwaam nigal tan orrma'***. So those who love truth, they can only die for Christ. But we are not being asked to die for Christ but to live for Christ.

Let's apply St John 3:30 in our lives. The Baptist is saying about his master. My Master must increase. Is it possible to keep this attitude for my brother or sister? According to **Genesis 1:27 human kind is created in the image and likeness of God**. As our face have the resemblance of our parents, in the same way we all have the resemblance of Lord almighty.Then let's apply what Baptist said about his Master for our brother or sister because we all have the image and likeness of God. **I must decrease, my brother or my sister must increase.**

**In today's competitive world it's just the opposite. I only must increase but my brother or sister must decrease.** Because the formula of success in the present world is to hope and see the destruction of my brother or sister. The downfall of my co-worker is the promotion of my carrier, that's what is the law of the 'world'. Reading the verse 30 of St John 3 is very easy to read. But its application to our own life is just like lifting a car by the fingertip.

I our work place St John 3:30 is applicable very easily. Anyone who is working for any firm, company, MNC, church,in all such places we have to decrease ourselves. That means when we do hard work for the company, firm, MNC, Church we are decreasing ourselves. By our work the company or the firm gets the ultimate benefit. If the company gets the ultimate benefit then only we get promotions, bonus, perks. That will make our future stable.

If we apply the same formula as I said about the company and its staff, then my Lord is my employer and I am the employee. I must decrease, so that my Lord and my Master may increase then only I will get promotions, bonus and perks, in the form of Gods mercy and blessing.

My dear friends, our lives are very short. Today I am fine and without any disease and alive. But I don't know about tomorrow. So we have to live each day in the attitude of what St John the Baptist said. I **HE MUST INCREASE AND MUST DECREASE.**



"നമ്മുടെ സഭയുടെ നിലനിൽപിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്നു നിങ്ങളിൽ പലരും നമ്മോടു കൂടി പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരേയായി പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാ സ്ഥാപനത്തെ പുലർത്തിക്കൊണ്ടുപോകാനുള്ള ചുമതലയും നാം നിങ്ങളിൽ ഓരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു."

– പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്



വിഘടിത വിഭാഗം അക്രമവും അരാജകത്വവും സൃഷ്ടിച്ച് 2002 മുതൽ ഏകദേശം 16 വർഷത്തോളം പൂട്ടപെട്ട ദേവാലയം. നൂറ്റാണ്ടുകളോളം പഴക്കമുള്ള മുളക്കുളം പ്രദേശത്തെ പല പള്ളികളുടെയും തല പള്ളി കൂടിയായ മുളക്കുളം മാർ യൂഹാനോൻ ഇഹിദായോ ഓർത്തഡോക്സ് പള്ളി (മുളക്കുളം വലിയ പള്ളി). ശാശ്വതമായ സമാധാനത്തിന് വേണ്ടി ഈ ഇടവക പോരാടിയത് നമുക്കും വരും തലമുറക്കും വേണ്ടി ആണ് എന്ന ഉത്തമ ബോധ്യത്തോടെ ഈ ഇടവക സഹിച്ച ത്യാഗോജ്വലമായ പോരാട്ടത്തെ മുൻനിർത്തി മുളക്കുളം മാർ യൂഹാനോൻ ഇഹിദായോ ഓർത്തഡോക്സ് പള്ളി ഇടവകയ്ക്ക് കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ആദരവ് – സമർപ്പണം 2020.



# യാക്കോബ് അച്ചൻ: ജ്വലിക്കുന്ന ഒരു ഓർമ്മ

റാന്നി പെരുനാട് ബഥനി ആശ്രമാംഗവും എന്റെ ഗുരുവും മാർഗ്ഗദർശിയുമായിരുന്ന വന്ദ്യ യാക്കോബ് OIC അച്ചൻ നിത്യവാസത്തിനു പോയിട്ട് ഇന്ന് 34 വർഷങ്ങൾ തികയുന്നു . ഒരു ഉത്തമ സന്യാസിയുടെ ഗുണങ്ങൾ എല്ലാം നിറഞ്ഞിരുന്ന ഒരു ധന്യ ജീവിതമായിരുന്നു അച്ചന്റേത്. മരക്കുരിശും കാഷായ വസ്ത്രവും ധരിച്ചു ബഥനി മലയുടെ മുകളിൽ പ്രാർത്ഥനയും ഉപവാസവുമായി ജീവിച്ച ആ മുനിശ്രേഷ്ഠൻ ഇന്നത്തെ തലമുറയ്ക്ക് ഒരു പക്ഷെ അറിയപ്പെടാത്ത ഒരാൾ ആയിരിക്കാം. ആശ്രമത്തിൽ നിന്ന് നൽകുന്ന മൂന്നു ജോഡി കാവി വസ്ത്രം മാത്രമായിരുന്നു സമ്പാദ്യം. ഉന്നത ബിരുദ ധാരിയായിരുന്ന അച്ചൻ ഒരു അദ്ധ്യാപകനായി സേവനം ചെയ്യുന്ന വേളയിലാണ് ദൈവശബ്ദം കേട്ട് ജോലി രാജി വച്ചതും സന്യാസം തെരഞ്ഞെടുത്തതും. മരണം വരെ ബാങ്ക് അക്കൗണ്ടോ സ്വകാര്യ സമ്പാദ്യങ്ങളോ ഇല്ലായിരുന്നു. സന്യാസത്തിന്റെ വ്രതത്രയങ്ങളായ പാതിവ്രത്യം, ദാരിദ്ര്യം, അനുസരണം ഇവ അക്ഷരം തെറ്റാതെ പാലിച്ചിരുന്നു. ഇംഗ്ലീഷ് ഭാഷയിലെ അദ്ദേഹത്തിന്റെ പാണ്ഡിത്യവും അവഗാഹവും എടുത്തു പറയേണ്ടതാണ് . എന്നെക്കൊണ്ട് ഇംഗ്ലീഷ് പത്രം വായിപ്പിക്കുകയും ഓരോ വാക്കിന്റെയും ശരി ഉച്ചാരണവും അർഥവും പറഞ്ഞു തരികയും ചെയ്തിട്ടുണ്ട് . അല്പാഹാരിയും അസ്ഥിമാത്രശരീരനുമായ അച്ചൻ എല്ലാറ്റിനോടും ഒരു നിർമമത്വം പാലിച്ചിരുന്നു. ഒരു വൈദികനായിട്ടും ഇടവകയുടെ ശുശ്രൂഷക്കായി പോയിരുന്നില്ല. ഒരു സന്യാസിയുടെ ജോലി ഇടവകഭരണം അല്ല എന്നും ലോകത്തിനു വേണ്ടി നിരന്തരം പ്രാർത്ഥിക്കുകയാണെന്നും അച്ചൻ പറഞ്ഞിരുന്നു. വിശുദ്ധ കുർബാനയിലെ അദ്ദേഹത്തിന്റെ ദൈവസംസർഗം എടുത്തു പറയേണ്ടതാണ്. ആകർഷണീയമായ സ്വരമാധുര്യമോ ഈണമോ ഒന്നും അച്ചനില്ലായിരുന്നു. പക്ഷെ, ഓരോ കുർബാനയും ഒരു ദിവ്യ അനുഭവം തന്നെ ആയിരുന്നു. മദ്ബഹായിൽ ശുശ്രൂഷിച്ചിരുന്ന കുട്ടികളായ ഞങ്ങൾ എന്തെങ്കിലും അശ്രദ്ധമായോ അലക്ഷ്യമായോ ചെയ്താൽ നിർദാക്ഷിണ്യം അവിടെവച്ചു തന്നെ ശകാരിക്കുകയും ചിലപ്പോൾ തല്ലുകയും ചെയ്യുമായിരുന്നു (ഒന്നുരണ്ടു തവണ എനിക്കും തല്ല് കിട്ടിയിട്ടുണ്ട്). കൂടുതൽ സമയം ആശ്രമത്തിൽ മാത്രം ചെലവഴിച്ചിരുന്നതു കൊണ്ട് യാക്കോബച്ചനായിരുന്നു ആശ്രമത്തിന്റെ ക്യാഷർ. രസകരമായ ഒരു കാര്യം ഇവിടെ ഓർത്തെടുക്കട്ടെ . ഓരോ പ്രാവശ്യം പണം കയ്യിൽ എടുത്ത ശേഷവും അച്ചൻ രണ്ടു കൈയും ഭംഗിയായി കഴുകുമായിരുന്നു (അദ്ദേഹത്തിന്റെ ഒറ്റമുറി സെല്ലിന് മുൻപിൽ അര ഭിത്തിയിൽ ഒരു കൂജയിൽ (മൺകുടം) വെള്ളം ഇതിനായി സൂക്ഷിച്ചിരുന്നു). ഒരിക്കൽ ഞാൻ അച്ചനോട് ചോദിച്ചു 'അച്ചനെന്തിനാ എപ്പഴുമെപ്പോഴും കൈ കഴുകുന്നത്' എന്ന് . അച്ചന്റെ മറുപടി ഇന്നും എന്റെ കാതിൽ മുഴങ്ങുന്നു. 'കുഞ്ഞേ, പണം പിശാചാണ്. അവനെ തൊട്ടാൽ കൈ കഴുകിക്കോണം. പിന്നെ എത്രയോ ആളുകളുടെ കൈകൾ കൈകാര്യം ചെയ്തതാണ് ഓരോ നോട്ടും. പലതരം അണുക്കളും അതിൽ ഉണ്ടാവാം . അതുകൊണ്ടും കൈ കഴുകുന്നത് നല്ലതാണ്.' പലവുരു കൈകൾ കഴുകി ശുചിയായിരിക്കേണമെന്നു നാം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന ഈ കൊറോണക്കാലത്തു യാക്കോബച്ചൻ പതിറ്റാണ്ടുകൾക്ക് മുൻപ് നൽകിയ ഉപദേശം ഞാൻ ഓർത്തെടുക്കുന്നു. അച്ചന്റെ ജ്വലിക്കുന്ന സ്മരണയ്ക്ക് മുൻപിൽ ബാഷ്പാഞ്ജലികൾ അർപ്പിക്കുന്നു .

ശിഷ്യ ഗണങ്ങളിലെ ഒരാൾ,

**പി. എ. ഫിലിപ്പ് അച്ചൻ**




**MGOCSM AND OCYM BANGALORE diocese under the guidance of His Grace Dr. Abraham Mar Seraphim were able to provide 22 Tabs to deserving students of Mysore Mission.**



**കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ വെട്ടിത്തറ മാർ മീഖയേൽ പള്ളി ഇടവകാംഗം ഫാ. ഗീവർഗീസ് കുഴിക്കണ്ടത്തിൽ നിര്യാതനായി. ശവസംസ്കാരം വെട്ടിത്തറ മാർ മീഖായേൽ ഓർത്തഡോക്സ് പള്ളിയിൽ നടത്തി. ഡോ. തോമസ് മാർ അത്താനാസ്യോസ്, യൂഹാനോൻ മാർ പോളിക്കർപ്പോസ് എന്നിവർ മുഖ്യ കാർമ്മികത്വം വഹിച്ചു.**



**തിരൂർ തുഞ്ചത്തെഴുത്തച്ചൻ സർവ്വകലാശാലയിൽ നിന്ന് എം.എ. മാധ്യമ പഠനത്തിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ ബിജിൻ സാമുവേൽ. ഉള്ളന്നൂർ വലിയപള്ളി ഇടവകാംഗമാണ്.**

## ചെറിയപള്ളിയിൽ ഓർമപ്പെരുന്നാൾ

കോട്ടയം: ഗോവയിൽ കബറടക്കിയിരിക്കുന്ന അൽവാറീസ് മാർ യൂലിയോസിന്റെ 97-ാം ഓർമപ്പെരുന്നാൾ സെപ്റ്റംബർ 26-ന് കോട്ടയം ചെറിയപള്ളി മഹാഇടവകയിൽ ബോംബെ ഭദ്രാസനാധിപൻ ഗീവർഗീസ് മാർ കൂറിലോസിന്റെ മുഖ്യകാർമികത്വത്തിൽ ആചരിച്ചു.

അനുസ്മരണ സമ്മേളനത്തിൽ ഗീവർഗീസ് മാർ കൂറിലോസ് മുഖ്യ പ്രഭാഷണം നടത്തി. ചെറിയപള്ളി വികാരി ഫാ. പി. എ. ഫിലിപ്പ് അധ്യക്ഷത വഹിച്ചു. ഓർത്തഡോക്സ് സഭാ അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ, ജേക്കബ് വർഗീസ്, ഒ. എ. മാത്തൻ എന്നിവർ പ്രസംഗിച്ചു.



## ബൾഗേറിയൻ നാഷണൽ ക്രിക്കറ്റ് ടീമിലും മലയാളിസാന്നിധ്യം

ഡബ്ലിൻ: ഡബ്ലിൻ സെന്റ് തോമസ് ഇന്ത്യൻ ഓർത്തഡോക്സ് ഇടവക അംഗമായ വിനു വർഗീസിന്റെയും, മോളിയുടെയും മകൻ ഡൽറിക് വിനു വർഗീസ് ബൾഗേറിയൻ നാഷണൽ ക്രിക്കറ്റ് ടീമിൽ ഇടം നേടി. ബൾഗേറിയയിൽ സോഫിയ മെഡിക്കൽ യൂണിവേഴ്സിറ്റിയിൽ വിദ്യാർത്ഥിയായിരിക്കെയാണ് ഡൽറിക്ക് ഈ അസുലഭ ഭാഗ്യം നേടിയെടുത്തത്. ഡിവിൻസ്, ടെറോൺ എന്നിവർ സഹോദരങ്ങൾ ആണ്. അയർലൻഡിലെ ഡബ്ലിനിൽ സ്ഥിരതാമസം ആയ മാതാപിതാക്കൾ നാട്ടിൽ ആറാട്ടുപുഴ സ്വദേശികളാണ്.



## നഴ്സിൽ നിന്നും ജില്ലാ കലക്ടറുടെ ചുമതലയിലേക്ക് ഒരു മലയാളി പെൺകുട്ടി

തിരുവനന്തപുരം മെഡിക്കൽ കോളജിൽ നഴ്സ് ആയിരുന്ന ആനീസ് ജോയി എന്ന ഈ മലയാളി പെൺകുട്ടി പിന്നീട് സിവിൽ സർവീസിൽ പ്രവേശിച്ച് കർണ്ണാടകയിലെ കുടക് ജില്ലയിൽ കലക്ടറുടെ ചുമതല ഏറ്റെടുത്തു. ആരോഗ്യ രംഗത്തെ തന്റെ പരിചയം മുതലാക്കി കുടക് ജില്ലയെ കോവിഡ് മുക്തമാക്കി.

മലങ്കര ഓർത്തഡോക്സ് സഭയുടെ ഫരീദാബാദ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം .



## ഫെബി എൽസ അജിക്ക് ഒന്നാം റാങ്ക്

എ. പി. ജെ. അബ്ദുൽ കലാം കേരള സാങ്കേതിക സർവ്വകലാശാല (KTU) കമ്പ്യൂട്ടർ സയൻസ് എൻജിനീയറിങ്ങ് വിഭാഗത്തിൽ നാങ്കഴ അജി വില്ലയിൽ അജി എബ്രഹാമിന്റെയും ലിജി അജിയുടെയും മകൾ ഫെബി എൽസ അജി ഒന്നാം റാങ്ക് കരസ്ഥമാക്കി. പത്തനാപുരം മാർ ലാസറസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്.



## സിൽവാനോസ് റമ്പാൻ സുപ്പീരിയർ

പുതുപ്പാടി: സെൻറ് പോൾസ് ആശ്രമത്തിന്റെയും, അനുബന്ധ സ്ഥാപനങ്ങളുടേയും സുപ്പീരിയർ ആയി സിൽവാനോസ് റമ്പാൻ ചുമതലയേറ്റു. 1982-ൽ ആശ്രമ അംഗമായ റമ്പാൻ ഹൈദ്രബാദ്, യാച്ചാരം ബാലഗ്രാം, ഇറ്റാർസി ബാലഗ്രാം, ഒറീസ്സ കലഹണ്ടി മിഷൻ പ്രൊജക്റ്റ്, പുനാ സെന്റ് ജോർജ് ബാലഗ്രാം എന്നീ സ്ഥാപനങ്ങളുടെ മാനേജരായി പ്രവർത്തിച്ചിട്ടുണ്ട്. ഇപ്പോൾ കോട്ടയം തിരുവാതുക്കൽ സെൻറ് പോൾസ് ആശ്രമത്തിന്റെയും, ബാലഗ്രാമിന്റെയും മാനേജരായും, മലങ്കര ഓർത്തഡോക്ൾസ് സഭയുടെ മിഷൻ ബോർഡിന്റെ കേരളത്തിന് പുറത്തുള്ള വിവിധ മിഷൻ പ്രസ്ഥാനങ്ങളുടെ കോ - ഡയറക്ടറയും പ്രവർത്തിച്ചു വരുന്നു. കെ. ഐ. ഫിലിപ്പ് റമ്പാന്റെ നിര്യാണത്തെ തുടർന്നാണ് റമ്പാച്ചൻ സുപ്പീരിയർ ആയി തെരഞ്ഞെടുക്കപ്പെട്ടത്.

ആഗോള ജോർജിയൻ തീർത്ഥാടന കേന്ദ്രമായ ചന്ദനപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്. ചന്ദനപ്പള്ളി ചിറക്കരോട്ട് പരേതനായ റ്റി. റ്റി ജോഷ്വായുടെയും തങ്കമ്മയുടെയും മകനാണ്.



## മാർ അൽവാറീസ് അവാർഡ് ഫാ. പി. കെ. വർഗ്ഗീസിന്

**അൽവാറീസ് യൂലിയോസ് മെത്രാപ്പോലീത്തായുടെ സ്മരണാർത്ഥം ഏർപ്പെടുത്തിയിട്ടുള്ള മാർ അൽവാറീസ് അവാർഡ് ജീവകാരുണ്യ പ്രവർത്തകനും, ദയാ ഭവൻ ഡയറക്ടറുമായ ഫാ. പി. കെ. വർഗ്ഗീസിന്.**

## സിബി മാത്യുവിന് ഒന്നാം റാങ്ക്



മഹാത്മാഗാന്ധി സർവ്വകലാശാലയിലെ School of Indian Legal Thought (2016-19) ൽ നിന്ന് ഒന്നാം റാങ്ക് കരസ്ഥമാക്കിയ സിബി മാത്യു. കുരമ്പാല സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയിലെ സൺഡേസ്കൂൾ, എം.ജി.ഒ. സി.എസ്. എം, യുവജനപ്രസ്ഥാനം എന്നി സംഘടനകളുടെ സജീവ പ്രവർത്തകനാണ്. നിലവറയ്യത്ത് ശ്രേയസ്സ് ഭവനിൽ ജോസ് മാത്യുവിന്റേയും, മറിയാമ്മയുടെയും മകൻ.